# മലങ്കരസഭാദീപം

A FORTNIGHTLY WITH ECUMENICAL VISION

വാല്യം 21 ലക്കം 20 പേജ് 6 2015 ആഗസ്റ്റ് 15

2 ധ്യാനപീഠം
3 പുസ്തകപരിചയം
4 ഓർത്തഡോക്സ് സഭയിൽ കലഹണ്ടി മിഷൻ
5 വൈദിക - ശുശ്രൂഷക ശമ്പള പരിഷ്ക്കരണ റിപ്പോർട്ട്

## ബഥനിയുടെ മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ മലങ്കരസഭയുടെ ധർമയോഗി



പെരുന്നാട് : ആർച്ച് ബിഷപ്പ് മാർ ഈവാനിയോസിനോടൊപ്പം ബഥനി ആശ്രമസ്ഥാപകാംഗവും മലങ്കരസഭയുടെ കൊല്ലം, ബാഹ്യകേരളം എന്നീ ഭദ്രാസനങ്ങളുടെ മെത്രാപ്പോലീത്തായുമായിരുന്ന കാലംചെയ്ത അലക്സിയോസ് മാർ തേവോദോസിയോസിനെ മലങ്കരസഭയുടെ ധർമ്മയോഗി എന്ന നാമം നൽകി ആദരിച്ചു. മലങ്കരസഭാ എപ്പിസ്കോപ്പൽ സുന്നഹദോസ് തീരുമാനമനുസരിച്ച് ബഥനി ആശ്രമത്തിൽ ആഗസ്റ്റ് ആറാം തീയതി നടന്ന മാർ തേവോദോസിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ചാണ് പ.കാതോലിക്കാ ബാവാ സ്ഥാനനാമ പ്രഖ്യാപനം നടത്തിയത്.

## മർത്തമറിയം സമാജം സമ്മേളനം നടത്തി

പരുമല : മൂല്യങ്ങൾ നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന സമൂഹത്തിൽ നന്മയുടെ അണയാത്ത വെളിച്ചമാകാൻ അമ്മമാർക്ക് കഴിയണമെന്ന് പ.കാതോലിക്കാ ബാവാ പറഞ്ഞു.

ഓർത്തഡോക്സ് സഭ മർത്തമറിയം വനിതാ സമാജം സമ്മേളനം പരുമല സെമിനാരിയിൽ ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം.

കുടുംബത്തെയും സമൂഹത്തെയും ചിട്ടപ്പെടുത്തുന്നതിൽ സ്ത്രീകൾക്കുള്ള പങ്ക് വലുതാണെന്നും പ.ബാവാ കൂട്ടിച്ചേർത്തു. സമാജം പ്രസിഡന്റ് ഡോ.യൂഹാനോൻ മാർ തേവോദോറോസ് അദ്ധ്യക്ഷത വഹിച്ചു. കുറിയാക്കോസ് മാർ ക്ലീമ്മീസ്, ഡോ.സഖറിയാസ് മാർ തെയോഫിലോസ്, പരുമല സെമിനാരി മാനേജർ ഫാ.എം.സി.കുറിയാക്കോസ്, ഫാ.കെ.എ.വർഗീസ്, അക്കാമ്മ പോൾ, സാലി ജോസ്, ലിറ്റി ജോസ് എന്നിവർ പ്രസംഗിച്ചു.

ഗൾഫ് റീജിയൻ സംഗമത്തിൽ ഡോ.യൂഹാനോൻ മാർ തേവോദോറോസ് ക്ലാസ്സ് നയിച്ചു. സമാജം വൈസ് പ്രസിഡന്റ് ഫാ.മാത്യു വർഗീസ് പുളിമൂട്ടിൽ, ജനറൽ സെക്രട്ടറി പ്രൊഫ.മേരി മാത്യു, മറിയാമ്മ ചാക്കോ, ശോശാമ്മ മാമ്മൻ, എലിസബത്ത് മാത്യു, പ്രിയ ജേക്കബ് എന്നിവർ പ്രസംഗിച്ചു.

## മൈക്രോഫോണിന്റെ അധീനതയിലാകരുത് ആചാരാനുഷ്ഠാനങ്ങൾ

യൂഹാനോൻ മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ

~~2015 ജൂലൈ 15-ലെ മലങ്കരസഭാദീപത്തിൽ ശ്രീ.റോയി ചാക്കോ ഇളമണ്ണൂർ എഴുതിയ മൈക്രോ~~ഫോണിന്റെ അധീനതയിലാകരുത് ആചാരാനുഷ്ഠാനങ്ങൾ എന്ന കുറിപ്പ് ഗൗരവമായ ഒരു വിഷയമാണ് അവതരിപ്പിക്കുന്നത്. ലേഖകനും മാധ്യമത്തിനും അനുമോദനം.

ആരാധനയുടെ സൗകുമാര്യതയും സൗമ്യതയും ആത്മീയാന്തരീക്ഷവും നശിപ്പിക്കുന്ന ശബ്ദാതിപ്രസരത്വം നിയന്ത്രിക്കപ്പെടേണ്ടതാണ്. പലപ്പോഴും പള്ളികളിൽ വി.മദ്ബഹാ ശുശ്രൂഷകരോട് അവർ ഉപയോഗിക്കുന്ന മൈക്രോഫോൺ അല്പം അകറ്റിപിടിക്ക് എന്ന് പറയേണ്ടിവന്നിട്ടുണ്ട്. ശുശ്രൂഷകരായാലും കാർമ്മികനായാലും മൈക്രോഫോൺ സ്റ്റാന്റിൽവെച്ച് ഉപയോഗിക്കുന്നതാണ് ഉചിതം. വാഴ്വിന്റെ സമയത്തുപോലും ഈ സ്റ്റാന്റ് തന്നെ ക്രമീകരിച്ച് ഉപയോഗിക്കാൻ സാധിക്കും. വി.കുർബ്ബാനയുമായി പടിഞ്ഞാറോട്ട് വരുമ്പോൾ പടിഞ്ഞാറ് ഭാഗത്തായി മൈക്രോഫോൺ ഒരു സ്റ്റാന്റിൽ വച്ചിരുന്നാൽ പിടിച്ചുകൊടുക്കുന്നവരുടെ ദേഹോപദ്രവത്തിൽനിന്നും രക്ഷപെടുവാൻ സാധിക്കും. പിടിച്ചുതരുന്നവർ അതിനിടയിൽ മറ്റ് കാര്യങ്ങളിൽ ഇടപെടുമ്പോൾ മൈക്രോഫോൺ ചുണ്ടിൽ ഇടിക്കുന്നത് കാണാറുണ്ട്. പലരും പ്രാർത്ഥിക്കുന്നത് ദൈവത്തോടല്ല, മൈക്രോഫോണിനോടാണ് എന്ന തോന്നലാണ് എനിക്കുള്ളത്.

സെക്രട്ടറിമാരെ കൊണ്ടുനടക്കാത്ത എനിക്ക് വി.കുർബ്ബാനയ്ക്കും, മറ്റ് ശുശ്രൂഷകൾക്കും മൈക്ക് പിടിച്ചുതരാൻ വി.മദ്ബഹായിൽ തിരക്കു കാണാറുണ്ട്. പക്ഷെ ഞാൻ എപ്പോഴും ഒരു നല്ല കോഡ്‌ലെസ് മൈക്ക് കൊണ്ടുനടക്കുകയാണ് പതിവ്. അതേതെങ്കിലും കാരണത്താൽ പ്രവർത്തിക്കാതെ വന്നാൽ മൈക്രോഫോൺ സ്റ്റാന്റിൽ വെയ്ക്കാൻ നിർബന്ധിക്കാറുമുണ്ട്. ഇതെല്ലാം പലയിടത്തും അസ്വഭാവികമായ കാര്യമായിട്ടാണ് പലരും വീക്ഷിക്കാറുള്ളത്. ചിലർ മറ്റുള്ളവർക്ക് നൽകാതെ സ്റ്റാന്റിൽനിന്നൂരിയ മൈക്രോഫോൺ കയ്യിൽ ബലമായി പിടിച്ച് അതിലേക്ക് അലറുന്നത് കാണാം. അവരുടെ ഉച്ഛ്വാസത്തിന്റെ ഭ ശബ്ദമാണ് പലപ്പോഴും മുന്നിൽ കേൾക്കാൻ ഇടയാകുന്നത്. ഇതുകൂടാതെ സൗണ്ട് എൻജിനീയറിംഗുമായി യാതൊരു ബന്ധവുമില്ലാത്ത മൈക്ക് ഓപറേറ്റർമാർ പെരുന്നാളുകൾക്ക് ഉണ്ടാക്കുന്ന അരോചകത്വം വേറെ. ഇത് പിഞ്ചുകുഞ്ഞുങ്ങളിൽ ഉണ്ടാക്കുന്ന മാനസികാഘാതത്തെക്കുറിച്ച് മനശാസ്ത്രജ്ഞർ മുൻകരുതൽ തരുന്നുണ്ട്. ആകെ മാറ്റപ്പെടേണ്ട പ്രവണതകളുടെ മുൻപന്തിയിൽ വരുന്നു ആരാധനയിലെ മൈക്ക് ഉപയോഗം. പറയുന്നവരുടെ ശബ്ദം അതേ നിലയിൽതന്നെ ശ്രോതാക്കൾക്ക് ലഭ്യമാക്കുകയാണ് മൈക്കിന്റെ ഏക പയോഗം. അതറിയാനുള്ള വിവേകം നമുക്ക് എന്നാണോ ഉണ്ടാവുക. അതിനാവശ്യമായ സ്പീക്കറുകളുടെ വിന്യാസവും മൈക്രോഫോണിന്റെ ഉപയോഗവും ആംപ്ലിഫയറിലെ ശബ്ദനിയന്ത്രണവും എന്നാണോ നാം വശമാക്കുക? ശ്രീ.റോയിയുടെ ചിന്തയ്ക്ക് പ്രചാരം ലഭിക്കേണ്ടതാണ്. കൂട്ടത്തിൽ പറയട്ടെ മാധ്യമത്തിൽ വരുന്ന ശ്രീ.ജോയി കുളനടയുടെ കാർട്ടൂൺ ചിന്തോദ്യോപകവും ആസ്വാദ്യവുമാണ്.

## ചേലക്കര പള്ളി പ്രശ്നത്തിൽ അറസ്റ്റിലായ വൈദികനുൾപ്പെടെയുള്ളവർ ജയിൽ മോചിതരായി

തൃശൂർ : ജാമ്യമനുവദിച്ചശേഷം ജയിൽ മോചിതരായ കുന്നംകുളം ഭദ്രാസനത്തിലെ ചേലക്കര പള്ളി വികാരി ഫാ.പി.കെ.ഐസക്കിനും ഓർത്തഡോക്സ് സഭാ വിശ്വാസികൾക്കും ചേലക്കര കാതോലിക്കേറ്റ് സെന്ററിൽ സ്വീകരണം നൽകി.

സമ്മേളനത്തിൽ മലങ്കരസഭയ്ക്കുവേണ്ടി കഷ്ടത അനുഭവിക്കേണ്ടിവന്ന വികാരിയെയും വിശ്വാസികളെയും പ.കാതോലിക്കാ ബാവാ പൊന്നാടയണിയിച്ച് ആദരിച്ചു.

സത്യത്തെ എത്ര ആഴത്തിൽ കുഴിച്ചുമൂടിയാലും ഒരുനാൾ ഉയർത്തെഴുന്നേൽക്കുമെന്ന് പ.കാതോലിക്കാ ബാവാ സ്വീകരണ സമ്മേളനത്തിൽ പറഞ്ഞു.

ചേലക്കര സെന്റ് ജോർജ് പള്ളിയിൽ ഉണ്ടായ അനിഷ്ട സംഭവങ്ങളെ തുടർന്ന് ഓർത്തഡോക്സ് വിഭാഗം വികാരി ഫാ. കെ.പി.ഐസക്ക് അടക്കം 32 പേരെ റിമാൻഡ് ചെയ്തിരുന്നു.

പോലീസ് തടഞ്ഞിട്ടും പള്ളിയുടെ ഗേറ്റും വാതിലും തകർത്ത് അനധികൃതമായി പള്ളിയിൽ കയറി ആരാധന നടത്തി എന്ന് ആരോപിച്ചാണ് വൈദികനെയും വിശ്വാസികളെയും അറസ്റ്റ് ചെയ്തത്. ചേലക്കര പള്ളി സംബന്ധിച്ച് ജില്ലാ കോടതിയിലും ഹൈക്കോടതിയിലും കേസ് നിലനിൽക്കെ ആർഡിഒ പള്ളി ഏറ്റെടുത്ത് യാക്കോബായ വിഭാഗത്തിൽപ്പെട്ടവർക്ക് ആരാധിക്കുവാൻ അവസരം ഉണ്ടാക്കിക്കൊടുത്തതിനെ തുടർന്ന് അധികാരികളുടെ നടപടി ഏകപക്ഷീയവും ക്രമവിരുദ്ധവുമാണെന്ന് ആരോപിച്ചാണ് ഓർത്തഡോക്സ് വിശ്വാസികൾ പള്ളിയിലേക്ക് കയറിയത്. അറസ്റ്റ് ചെയ്യപ്പെട്ടവരെ കുന്നംകുളം കോടതി റിമാൻഡ് ചെയ്ത് ജയിലിൽ അടക്കുകയാണ് ഉണ്ടായത്.



## ചേലക്കര പള്ളി പ്രശ്നം നാലുപതിറ്റാണ്ട് നീണ്ട തർക്കം

കുന്നംകുളം ഭദ്രാസനത്തിൽ ചേലക്കര സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി സംബന്ധിച്ച തർക്കം നാലു പതിറ്റാണ്ട് നീണ്ടതാണ്. ഇരുവിഭാഗമായി വേർപെട്ട ശേഷം ഞായറാഴ്ചകളിലും പ്രത്യേക ദിവസങ്ങളിലും രണ്ടു മണിക്കൂർ വീതം സമയം അനുവദിച്ചാണ് യാക്കോബായ ഓർത്തഡോക്സ് വിഭാഗങ്ങൾ ആരാധന നടത്തിയിരുന്നത്. പള്ളി ആർഡിഒ ഏറ്റെടുത്ത സമയത്തുണ്ടായ പാകപ്പിഴകൾ മൂലം റിസീവർ ഭരണത്തിലായ സെമിത്തേരി, കുരിശുപള്ളികൾ എന്നിവ 1983 അവസാനത്തിൽ യാക്കോബായക്കാർക്കു കൈമാറി. ഇക്കഴിഞ്ഞ ജൂൺ 17ന് ഓർത്തഡോക്സ് വിഭാഗത്തിന്റെ അപ്പീൽ കോടതി തള്ളിയതോടെയാണ് പള്ളി യാക്കോബായ വിഭാഗത്തിനു നൽകാൻ ആർഡിഒ ഉത്തരവായത്. ജില്ലാ കോടതിയിൽ ജൂൺ ഏഴിന് തങ്ങൾ നൽകിയ ഹർജി കണക്കാക്കാതെയാണ് ആർഡിഒ നടപടിയെടുത്തതെന്ന് ഓർത്തഡോക്സ് വിഭാഗം ആരോപിച്ചു.

ഓർത്തഡോക്സ് വിഭാഗത്തിന്റെ കേസ് തള്ളിയതിന്റെ പശ്ചാത്തലത്തിൽ യാക്കോബായ വിഭാഗത്തിൽപ്പെട്ട ഏലിയാസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ പള്ളിയിൽ വി.കുർബ്ബാന അർപ്പിച്ച് മധുരപലഹാര വിതരണവും റാസയും നടത്തി. പ്രകോപിതരായ ഓർത്തഡോക്സ് വിശ്വാസികൾ പള്ളിയിലേക്ക് കയറുകയാണ് ഉണ്ടായത്. ജില്ലാകോടതിയിലും ഹൈക്കോടതിയിലും അപ്പീൽ നിലനിൽക്കെ ആർഡിഒ ഏകപക്ഷീയമായി തീരുമാനമെടുത്തു പള്ളി യാക്കോബായ വിഭാഗത്തിന് കൈമാറി എന്നാണ് ഓർത്തഡോക്സ് സഭയുടെ ആരോപണം.

# ധ്യാനപീഠം

ഫാ.സോളമൻ ഒ.ഐ.സി.
കുന്നംകുളം

# വാങ്ങിപ്പിനുശേഷം നാലാം ഞായറാഴ്ച

### വാങ്ങിപ്പിനുശേഷം നാലാം ഞായറാഴ്ച, (വി.മത്താ. 5:38–48)

യേശുക്രിസ്തുവിന്റെ ഉപദേശസംഗ്രഹം ഗിരിപ്രഭാഷണത്തിൽ ഏറെക്കുറെ പൂർണ്ണമാണ്. ദൈവബന്ധത്തെയും വ്യക്തിബന്ധങ്ങളെയും സ്പർശിക്കുന്ന അതിപ്രധാന ഉപദേശങ്ങളുടെ സംഹിതയാണ് പർവ്വത പ്രസംഗം.

### 1. കണ്ണിന് പകരം കണ്ണ്, പല്ലിന് പകരം പല്ല്

പ്രതികാരം ചെയ്യാനുള്ള അനുവാദവും അവകാശവും പഴയനിയമത്തിലെ ചുരുക്കം വേദവാക്യങ്ങളിൽ കാണുന്നുണ്ട്. നിനക്ക് കനിവ് തോന്നരുത്. ജീവനു പകരം ജീവൻ, കണ്ണിന് പകരം കണ്ണ്.......... (ആവ.19:20) ദൈവമക്കളുടെ ഇടയിൽ ദോഷവും അന്യായവും സംഭവിക്കാതിരിക്കാൻ ശേഷമുള്ളവർ കേട്ട് ഭയപ്പെടുവാൻ ഇപ്രകാരം പ്രവർത്തിക്കണമെന്നാണ് ഈ വേദഭാഗത്ത് കാണുന്നത്. നിയമസംവിധാനത്തിന്റെ പ്രയോജനം ലഭ്യമാക്കാൻ ഭയം ഒരു പരിധിവരെ സഹായകമാണ്.

ലേവ്യാ. 19:17–18 പ്രതികാരം ചെയ്യരുത്, പക വെക്കരുത്, കൂട്ടുകാരനെ നിന്നേപ്പോലെ തന്നെ സ്നേഹിക്കണം യഹൂദന്മാർ ആവർത്തനം 19:20 ന് കൂടുതൽ പ്രാധാന്യം കല്പിച്ചു. ലേവ്യ. 19:17–18 ലെ സ്നേഹ സന്ദേശം തമസ്ക്കരിച്ചു. യേശു രക്ഷിക്കാൻ വന്നു. ശിക്ഷിക്കണമെന്ന് ആഗ്രഹിച്ചില്ല. ധർമ്മത്തെ രക്ഷിക്കാൻ അധർമ്മത്തിന്റെ മാർഗ്ഗം നല്ലതല്ലെന്ന് യേശു പഠിപ്പിച്ചു. നിങ്ങളുടെ ശത്രുക്കളെ സ്നേഹിപ്പിൻ, പകെക്കുന്നവർക്ക് ഗുണം ചെയ്വിൻ, ശപിക്കുന്നവരെ അനുഗ്രഹിപ്പിൻ, ഉപദ്രവിക്കുന്നവർക്ക് വേണ്ടി പ്രാർത്ഥിപ്പിൻ, ഒരു ചെകിടത്ത് അടിക്കുന്നവന് മറ്റേതും കാണിച്ചു കൊടുക്കുക (ലൂക്കോ. 6:27–29) സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവിന് പുത്രന്മാരായി തീരേണ്ടതിന് ശത്രുക്കളെ സ്നേഹിക്കണമെന്നും ഉപദ്രവിക്കുന്നവർക്ക് വേണ്ടി പ്രാർത്ഥിക്കണമെന്നും യേശുക്രിസ്തു ആവശ്യപ്പെടുന്നു. നന്മകൊണ്ട് തിന്മയെ പരാജയപ്പെടുത്തണം.

സ്നേഹം ലോകത്തിന്റെ നിലനിൽപ്പിനുള്ള ഔഷധവും പക നശീകരണത്തിനുള്ള ആയുധവും ആകുന്നു. നമ്മെ ദ്വേഷിക്കുന്നവരല്ല നാം ദ്വേഷിക്കുന്നവരാണ് നമ്മുടെ ശത്രുക്കൾ (D.D.റൺസ്). സ്നേഹം ചന്ദ്രനെപ്പോലെയാണ്. വളരാത്തപ്പോൾ കുറഞ്ഞുകൊണ്ടേയിരിക്കും. എണ്ണയുടെ അളവ് കുറഞ്ഞാൽ വിളക്കിന്റെ ശോഭ മങ്ങും. സ്നേഹമുള്ള മനുഷ്യരും അവരുടെ രാജ്യവും ഒളിമങ്ങാത്ത വിളക്കുപോലെ നിത്യം ശോഭിക്കും. അലക്സാണ്ടറും , ചാർളിമെയിനും, ഞാനും ബലം കൊണ്ട് സാമ്രാജ്യങ്ങൾ സ്ഥാപിച്ചു. യേശു മാത്രം സ്നേഹം കൊണ്ട് സാമ്രാജ്യം നിർമ്മിച്ചു. ഇന്നും അദ്ദേഹത്തിനു വേണ്ടി മരിക്കാൻ ലക്ഷങ്ങൾ തയ്യാറായി നിൽക്കുന്നു. (നെപ്പോളിയൻ)

മാറിക്കൊണ്ടിരിക്കുന്ന ലോകത്തിൽ യേശുക്രിസ്തു പഠിച്ചിച്ച ശാശ്വതമൂല്യങ്ങൾക്ക് വ്യത്യാസം വരികയില്ല. സമൂഹം നിലനിൽക്കുന്നത് സത്യം, നീതി, സഹോദര്യം, സ്നേഹം, സമാധാനം ആദിയായ അടിസ്ഥാന മൂല്യങ്ങളിലാണ്. സ്നേഹവും കരുണയും മനസ്സലിവുമുള്ള മനുഷ്യൻ തന്നെ വിദ്വേഷവും, പകയും, പ്രതികാരവും ആളിക്കത്തിക്കുന്നു. അങ്ങനെ മനുഷ്യജീവിതം മായം കലർന്ന അവസ്ഥയിൽ ആയിത്തീർന്നപ്പോൾ മൂല്യാധിഷ്ഠിത സമൂഹം രോഗബാധിത സമൂഹമായി അറിയപ്പെടുന്നു. യേശുവിന്റെ ഉപദേശം മനുഷ്യന്റെ ആന്തരികസത്തയെ ശുദ്ധീകരിച്ചാൽ രോഗബാധിത കീടങ്ങൾ പുറത്താവുകയും മനുഷ്യന്റെ വിലയും മഹത്വവും ശ്രേഷ്ഠതയും ലോകം തിരിച്ചറിയുകയും ചെയ്യും.

### 2. നിങ്ങളുടെ സ്വർഗ്ഗീയ പിതാവ് സൽഗുണ പൂർണ്ണൻ ആയിരിക്കുന്നതുപോലെ നിങ്ങളും സൽഗുണ പൂർണ്ണരാകുവിൻ.

വീഴ്ചക്ക് മുമ്പുള്ള അവസ്ഥയിൽ ദൈവ മുഖദർശനവും ദൈവസംസർഗ്ഗവും പ്രാപ്യമായിരുന്നു. സാത്താന്യ ദർശനവും സംസർഗ്ഗവും വീഴ്ചയ്ക്ക് കാരണമായി. മനുഷ്യൻ വൈരുദ്ധ്യങ്ങളുടെ ഒരു മിശ്രിതമായി. ഒരേ മനുഷ്യനിൽ സത്വശങ്ങളും ദോഷവശങ്ങളും ഒരുമിച്ച് വസിക്കുന്നു – സ്നേഹം, കോപം, വിദ്വേഷം, കരുണ, മനസ്സലിവ്, ക്രൂരത, ശാന്തത, സൗമ്യത, പ്രതികാര ചിന്തകൾ, വിനയം, അഹങ്കാരം. മനുഷ്യൻ എന്ന ഈ വൈരുദ്ധ്യങ്ങളുടെ ഉടമസ്ഥന് ജീവിതകാലം മുഴുവൻ നന്മയായ കാര്യം മാത്രം ചിന്തിക്കാനും സംസാരിക്കാനും പ്രവർത്തിക്കാനും സാദ്ധ്യമാകുമോ? പൈശാചിക പിടിയിൽ നിന്നും മോചനം നൽകുവാൻ പിതാവ് സ്വന്തപുത്രനെ മനുഷ്യകുലത്തിന് ദാനം നൽകി. ദൈവപുത്രനെയും പ്രലോഭനങ്ങൾക്ക് വിധേയമാക്കാൻ സാത്താൻ പോരാട്ടങ്ങൾ ശക്തമാക്കി. ആദിമാതാപിതാക്കന്മാരിൽക്കൂടി മനുഷ്യവംശത്തിന്മേൽ വിജയം ആഘോഷിച്ച പിശാച് പൂർണ്ണമനുഷ്യനായ ത്രിത്വത്തിൽ രണ്ടാമനേയും പരാജയപ്പെടുത്തി സ്വർഗ്ഗത്തിന്മേലും ആധിപത്യം ഉറപ്പിക്കാൻ ശ്രമിച്ചതാകാം. എന്നാൽ സാത്താന്റെ പരിപൂർണ്ണ പരാജയമാണ് ഉയിർപ്പിന്റെ സന്ദേശം. യേശുക്രിസ്തുവിന്റെ ഈ അപരാജിത ജീവിതമാണ് നമുക്ക് ലഭിച്ചിരിക്കുന്ന മഹനീയ മാതൃക.

എല്ലാ സദ്ഗുണങ്ങളുടെയും ഉറവിടവും വിളനിലവും അടിത്തറയും ക്രിസ്തു തന്നെ. ഈ അടിത്തറയിലാണ് നന്മയായതെല്ലാം നാം പടുത്തുയർത്തുന്നത്. നന്മയും സത്ഗുണങ്ങളും മനുഷ്യന്റെ ജന്മാവകാശമാണ്. സൃഷ്ടി തന്നെ സൃഷ്ടിക്കുന്നതാണ് തിന്മ. ഇച്ഛയുടെ താല്പര്യമനുസരിച്ച് മനുഷ്യൻ നന്മയെയും തിന്മയെയും സൃഷ്ടിക്കുന്നു. നിന്റെ രാജ്യം വരേണമെ, നിന്റെ ഇഷ്ടം സ്വർഗ്ഗത്തിലേപ്പോലെ ഭൂമിയിലും ആകേണമെ മനുഷ്യഹൃദയത്തിൽ ദൈവം ഭരിച്ചാൽ, ദൈവഹിതം നിറവേറ്റിയാൽ മനുഷ്യൻ ദോഷവശങ്ങളിലേക്ക് ചായുകയില്ല. ദൈവഹിതത്തിന് പകരം അവനവന്റെ ഹിതത്തിന് പ്രചോദനം ഉൾക്കൊണ്ടാൽ ദുസ്വഭാവങ്ങൾക്ക് ജന്മം നല്കും. സദ്ഗുണങ്ങൾ കരുത്താർജ്ജിക്കുമ്പോൾ ദുർവാസനകൾ മൃതപ്രായമാകും. ആത്മാവിന്റെ സ്വാഭാവിക സിദ്ധികളെ മരവിപ്പിച്ചാൽ സത്ഫലങ്ങൾ ഉളവാകുക പ്രയാസം. പച്ചിലകൾ മാത്രമുള്ളതും ഫലമില്ലാത്തതുമായ അത്തിയോട് ആ ജീവിതത്തെ ഉപമിക്കാം.

ഉണ്ടായിട്ടുള്ളതും ഉണ്ടാകുന്നതുമായ സകലത്തേയും പൂർണ്ണമാക്കുന്ന പരിശുദ്ധ റൂഹാ നമ്മോടുകൂടെ അപൂർണ്ണരായ നമ്മെ സത്ഗുണസമ്പൂർണ്ണതയിലേക്ക് നയിക്കുവാൻ പരിശുദ്ധാത്മ നൽവരം കൂടിയേ തീരൂ. പൂർണ്ണതയിലേക്കുള്ള യാത്ര അസാദ്ധ്യം എന്ന് ചിന്തിച്ച് തള്ളരുത്. അവനവന്റെ പ്രാപ്തി അനുസരിച്ച് താലന്തുകൾ വർദ്ധിപ്പിക്കണം. ഒരു മനുഷ്യജന്മം ലക്ഷ്യം പ്രാപിക്കുമ്പോൾ പൂർണ്ണതയിലെത്തി എന്ന് ചിന്തിക്കാം. പൂർണ്ണത ദൈവത്തിനു മാത്രമേ ആരോപിക്കാറുള്ളു. ദൈവത്തിന് ഒരു ആയിത്തീരൽ ആവശ്യമില്ല. Man is not what he ought to be. മനുഷ്യന് ഒരു ആയിത്തീരൽ ആവശ്യമുണ്ട്. ഞാൻ സൽഗുണ സമ്പൂർണ്ണനല്ലായെന്ന് വിനീത ഹൃദയമുള്ളവൻ ചിന്തിക്കുന്നു. തെറ്റ് ചെയ്യാതിരിക്കാനുള്ള പരിശ്രമം മനുഷ്യന് നല്ലതുതന്നെ. തെറ്റിലേക്ക് നമ്മെ നയിക്കുന്ന സകലത്തേയും ഇല്ലായ്മ ചെയ്യാനുള്ള ദൈവിക പദ്ധതിയാണ് ഈ വേദഭാഗത്ത് യേശു ആസൂത്രണം ചെയ്തിരിക്കുന്നത്.

### വാങ്ങിപ്പിനുശേഷം അഞ്ചാം ഞായറാഴ്ച, (വി.ലൂക്കോ. 11:33–41)

പ്രകാശിക്കുന്ന വിളക്ക് ആരും പാത്രം കൊണ്ട് മൂടി വയ്ക്കാറില്ല. അകത്ത് വരുന്നവർക്കെല്ലാം പ്രകാശം നൽകുവാൻ പീഠത്തിന്മേലോ ഉയർന്ന തണ്ടിന്മേലോ വെയ്ക്കുന്നു. ശരീരത്തിന്റെ വിളക്ക് കണ്ണാകുന്നു. നല്ല വെളിച്ചമുള്ള കണ്ണ് ശരീരത്തെ മുഴുവൻ പ്രകാശിപ്പിക്കും. കുറ്റമുള്ളകണ്ണ് ശരീരത്തെ അന്ധകാരത്തിലാഴ്ത്തും.

പ്രകാശിക്കുന്ന വിളക്കും നല്ല വെളിച്ചമുള്ള കണ്ണും പല നല്ല പാഠങ്ങളും നമ്മെ പഠിപ്പിക്കുന്നുണ്ട്.

1. വഴികളിലെ ആപത്തുകളിൽ നിന്നും ദുർഘടങ്ങളിൽ നിന്നും രക്ഷപ്പെടുവാൻ വെളിച്ചം ആവശ്യമാണ്.

2. മറ്റുള്ളവർക്ക് നാം പ്രകാശം നൽകുന്ന വിളക്കുകളായിത്തീരണം.

### 3. പരിശുദ്ധാത്മ സഹായത്താൽ ഓരോരുവനിലും കൂടിയിരിക്കുന്ന അന്ധകാരസ്വഭാവത്തെ ദൂരീകരിച്ച് ആത്മപ്രകാശത്താൽ ശോഭിക്കണം.

ബഞ്ചമിൻ ഫ്രാങ്ക്ളിന്റെ ജീവിതവുമായി ബന്ധപ്പെട്ട് വഴിവിളക്കിന്റെ ആരംഭം കാണുന്നു. ജന്മദേശമായ ഫിലാഡൽഫിയായിലെ ജനങ്ങളെ വഴിവിളക്കിന്റെ ഉപയോഗം അദ്ദേഹം പഠിപ്പിച്ചു. വീടിന്റെ മുൻവശത്ത് റോഡരികിൽ നിന്നിരുന്ന വൃക്ഷത്തിൽ സന്ധ്യാസമയത്ത് വിളക്ക് കത്തിച്ച് തൂക്കിയിട്ടു. വഴിയാത്രക്കാരും അയൽവാസികളും ഈ നല്ല പ്രവർത്തിയെ ശ്ലാഘിച്ചു. ദേശവാസികൾ രാത്രിയിൽ വിളക്കുകൾ പ്രകാശിപ്പിച്ച് വൃക്ഷങ്ങളിൽ തൂക്കിയിട്ട് ആ നല്ല മാതൃക അനുകരിച്ചു. ഭരണാധികാരികൾ ഈ പാത പിന്തുടർന്ന് വഴിവിളക്കുകൾ സ്ഥാപിക്കാൻ കല്പന ഇറക്കി.

വിളക്ക്, പ്രകാശിക്കുന്ന വിളക്ക്. പ്രകാശം തരുന്ന വിളക്കിന് പ്രത്യേക മഹത്വം കല്പിക്കാറുണ്ട്. കടലിലെ യാത്രക്കാർ ലൈറ്റ് ഹൗസ് നൽകുന്ന വെളിച്ചത്താൽ ശരിയായ പാത കണ്ടുപിടിക്കും. പ്രകാശം അസ്തമിച്ച പ്രകാശഗോപുരങ്ങൾക്ക് ആര് എന്ത് വിലയിടും? സൂര്യപ്രകാശം ചന്ദ്രനിൽത്തട്ടി ചന്ദ്രൻ പ്രകാശിക്കുന്നു. ലോകത്തിന്റെ പ്രകാശമായ യേശുക്രിസ്തുവിൽ നിന്നും പ്രകാശം ഉൾക്കൊണ്ട് നാമും പ്രകാശിക്കണം. യേശു ലോകത്തിന്റെ പ്രകാശമാകുന്നു. യേശുവിനെ അനുഗമിക്കുന്നവൻ ജീവന്റെ പ്രകാശമുള്ളവനായിരിക്കും. (യോഹ. 8:12)
മറ്റുള്ളവർക്കായി സ്വയം കത്തിയെരിയുന്ന സുസ്നേഹമൂർത്തിയാം സൂര്യദേവാ (Prof. ONV)

മറ്റുള്ളവർക്കായി സ്വയം കത്തിയെരിഞ്ഞ് പ്രകാശവും ജീവനും നൽകിയവനാണ് യേശുനാഥൻ. മറ്റുള്ളവർക്ക് ജീവനും പ്രകാശവും പകരുവാനുള്ള കടമ നമ്മെ ഭരമേൽപിച്ചിരിക്കുന്നു. അന്ധകാരത്തിലിരിക്കുന്നവന് പ്രകാശമായും നിരാശയിലും മരണനിഴലിലും ഇരിക്കുന്നവന് പ്രത്യാശയും ജീവനുമായി നാം ആയിത്തീരണം.

അന്ധകാരത്തെ അകറ്റുന്ന ഏതോ അതാണ് വെളിച്ചം. മനുഷ്യന്റെ അകത്തും പുറത്തും ഇരുട്ടുണ്ട്. തിന്മയുടെ ആകെത്തുകയെ ഇരുട്ടായും വ്യാഖ്യാനിക്കാം. ഈ ലോകത്തിലെ തിന്മയെ തിരിച്ചറിയാനുള്ള ആത്മീയ പ്രകാശം മനുഷ്യന് ആവശ്യമുണ്ട്. ലോകത്തിന്റെ പ്രകാശമായ ക്രിസ്തുവിന്റെ വചനമാകുന്ന വിളക്ക് ശരിയായ മാർഗ്ഗദർശിയാണ്. അവൾ കർത്താവിന്റെ കാൽക്കൽ ഇരുന്ന് വചനം കേട്ടുകൊണ്ടിരുന്നു...... മറിയാം നല്ല പങ്ക് തെരെഞ്ഞെടുത്തിരിക്കുന്നു. അത് ആരും അവളിൽ നിന്ന് അപഹരിക്കുകയുമില്ല (ലൂക്കോ. 10:38–42) അന്ധകാര പാതയിൽ കൂടി സഞ്ചരിക്കുന്നവർ സ്വയം പ്രകാശിക്കുന്നില്ല, മറ്റുള്ളവർക്ക് പ്രകാശം നൽകുന്ന വിളക്കുമല്ല. ആവശ്യാനുസരണം എണ്ണ ഒഴിച്ചാൽ വിളക്ക് നിത്യം പ്രകാശപൂർണ്ണമായിരിക്കും. ലോകത്തിന്റെ വിളക്കായ നാം മറ്റുള്ളവർക്ക് പ്രകാശം ചൊരിയുന്ന ദൈവമക്കളാണോ?

കുറ്റമുള്ള കണ്ണ് ആന്തരിക മനുഷ്യന്റെ ദോഷസ്വഭാവങ്ങളെ സൂചിപ്പിക്കുന്നതിനുള്ള വാക്കായിരിക്കാം. യേശു ഹൃദയത്തേയും കണ്ണിനേയും ബന്ധിപ്പിച്ച് സംസാരിക്കുന്നു. അടിസ്ഥാനപരമായി കുറ്റമില്ലാത്തഒരു മനുഷ്യനെ യേശു സ്വപ്നം കാണുന്നു. കുറ്റമുള്ള കണ്ണുകൾ കല്ലെറിഞ്ഞ് കൊല്ലുവാൻ കൊണ്ടുവന്ന സ്ത്രീയിലെ മഹത്വമുള്ള ഭാവി യേശു ദർശിച്ചു. തന്നോടു കൂടി ക്രൂശിക്കപ്പെട്ട ഒരു കള്ളനിലും പറുദീസയുടെ അവകാശിയെ യേശു കണ്ടെത്തി. കുറ്റമുള്ള കണ്ണ് കുറ്റമുള്ള മനസ്സാക്ഷിയുമായി ബന്ധപ്പെട്ടിരിക്കുന്നു. ദോഷങ്ങൾ മാത്രം കണ്ടുപിടിക്കുന്ന മാനസിക നിലയാണത്. കരുണയുള്ള കണ്ണുകൾ യാഥാർത്ഥ്യങ്ങളെ തിരിച്ചറിയും കരുണയുള്ള കണ്ണുകളും മനസ്സലിവുള്ള ഹൃദയവും ഉള്ള വ്യക്തി ശരിയായ ജീവിത ദർശനം ഉൾക്കൊള്ളും. സഹോദരനെ പകെക്കയും ചെയ്യുന്നവൻ ഇരുട്ടിൽ ഇരിക്കുന്നു.സഹോദരനെ സ്നേഹിക്കുന്നവൻ വെളിച്ചത്തിൽ വസിക്കുന്നു. സഹോദരനെ പകെക്കുന്നവൻ ഇരുട്ടിൽ നടക്കുന്നു. ഇരുട്ട് അവന്റെ കണ്ണ് കുരുടാക്കുകയാൽ എവിടേക്ക് പോകുന്നു എന്ന് അവൻ അറിയുന്നില്ല (1യോഹ. 2:9–11)

ദൈവിക സാന്നിദ്ധ്യത്തിന്റെയും രക്ഷയുടേയും പ്രതീകമാണ് പ്രകാശം. ദൈവം സൃഷ്ടിത പ്രകാശമല്ല.. ഇനി പകലും രാത്രിയും വെളിച്ചം തരുന്നത് സൂര്യനും ചന്ദ്രനുമല്ല. യഹോവാ നിനക്ക് നിത്യപ്രകാശവും നിന്റെ ദൈവം നിന്റെ തേജസ്സുമാകുന്നു. (യെശ. 60:19) തമസോ മ ജ്യോതിർഗമയാ അന്ധകാരത്തിൽ നിന്നും പ്രകാശത്തിലേക്ക് ഞങ്ങളെ നയിക്കേണമേ. അന്ധകാര വഴികളെ തിരിച്ചറിഞ്ഞ് രക്ഷയുടെ പാത തെരെഞ്ഞെടുക്കുവാൻ ഉൾക്കണ്ണുകൾ പ്രകാശിക്കണം. ലോകത്തിന്റെ പ്രകാശമായ ക്രിസ്തുവിനെ തിരിച്ചറിയാതെ പോയത് കുരുടന്മാരല്ല, കാഴ്ചയുള്ളവരായിരുന്നു. വെളിച്ചത്തേയും ഇരുളിനേയും തമ്മിൽ വേർപിരിപ്പാനുമായി ദൈവം അവയെ ആകാശവിതാനത്തിൽ നിർത്തി. വെളിച്ചത്തേയും ഇരുളിനേയും ഈ പ്രപഞ്ചത്തിൽ ദൈവം വേർതിരിച്ചു. അന്ത്യന്യായവിധിയിലും പ്രകാശമക്കളും അന്ധകാരമക്കളും തമ്മിൽ ഒരു വേർതിരിവ് സംഭവിക്കയില്ലേ?

# സഭ കേൾക്കുന്നുണ്ടോ ഈ രോദനം ?

വൽസമ്മ പോത്തൻ തിരുവല്ല

സഭയിലെ വൈദിക ശുശ്രൂഷക ശമ്പള പരിഷ്ക്കരണം കാലാനുസൃതമായി നടത്തുന്നതിൽ സന്തോഷമുണ്ട്. എന്നാൽ സഭയിലെതന്നെ കന്യാസ്ത്രീകളുടെ കാര്യത്തിൽ എന്തെങ്കിലും പരിഷ്ക്കരണം നടത്തുന്നതായി കാണുന്നില്ല. വീടും വീട്ടുകാരെയും ഉപേക്ഷിച്ച് ദൈവവേലയിൽ പ്രത്യേകിച്ച് ആതുരശുശ്രൂഷകരംഗത്ത് പ്രവർത്തിക്കുന്ന കന്യാസ്ത്രീകൾക്ക് എന്തു പരിഷ്ക്കരണമാണ് ഏർപ്പെടുത്തിയിട്ടുള്ളത്. ദയറാപട്ടക്കാർക്കും സന്യാസ സമൂഹത്തിനും വാർദ്ധക്യത്തിൽ അന്തിയുറങ്ങാൻ വിശ്രമിക്കാൻ പ്രത്യേക സൗകര്യങ്ങൾ ഒരുക്കിയിട്ടുണ്ട്. എന്നാൽ ഈ കന്യാസ്ത്രീകൾക്ക് അതുപോലെ ഒരിടം സഭ കണ്ടെത്തിയിട്ടുണ്ടോ? ഇല്ലെങ്കിൽ അത് ആവശ്യമല്ലേ? വയസ്സുകാലത്ത് അവരെ സംരക്ഷിക്കേണ്ട ചുമതല സഭയ്ക്ക് ഉള്ളതല്ലേ. അതിനായി എന്തെങ്കിലും നടപടി ഉടനെതന്നെ എടുക്കണമെന്ന് അപേക്ഷിക്കുന്നു.

പുസ്തകനിരൂപണം

# ഓ, ജീസസ് : ബൈബിൾ സത്യങ്ങളുടെ തേജസ്സ്

ജേക്കബ് കുരുവിള വട്ടക്കുന്നേൽ

യേശു ആരായിരുന്നു? എവിടെനിന്നു വന്നു? ഭൂമിയിൽ അദ്ദേഹത്തിന്റെ ദൗത്യം എന്തായിരുന്നു? യേശു സഞ്ചരിച്ച സ്ഥലങ്ങളിലൂടെ രണ്ടു പ്രാവശ്യം ചുറ്റികറങ്ങിയ ശ്രീ.ജോൺ കുന്നപ്പള്ളിയുടെ ശ്രമം സത്യം കണ്ടുപിടിക്കുകയായിരുന്നു. ഓ, ജീസസ് എന്ന പുസ്തകത്തിലൂടെ അദ്ദേഹം അത് സാധിച്ചിരിക്കുന്നു.

യേശുവിന്റെ ജനനം ഡിസംബറിൽ ആയിരുന്നുവോ? വിദ്വാന്മാർ തിരുമുൾക്കാഴ്ചയുമായി വന്നത് തൊഴുത്തിലോ അതോ ഭവനത്തിലോ? കന്യകമറിയാമിന് യേശുവിനെ കൂടാതെ മക്കൾ ഉണ്ടായിരുന്നോ? അമ്മയ്ക്ക് മാലാഖ പ്രത്യക്ഷപ്പെട്ടത് കുളക്കരയിലോ ഭവനത്തിലോ? അജ്ഞാതജീവിതകാലത്ത് പതിനെട്ടുവർഷം എവിടെയായിരുന്നു. രൂപാന്തരീകരണം താബോറിലോ അതോ ഹെർമ്മോനിലോ? ചാവുകടലിന്റെ അന്ത്യം അടുത്തുവോ? സോദോം ഗൊമോറയ്ക്ക് ശാപമോക്ഷം കിട്ടിയോ? പീലാത്തോസ് ശ്രമിച്ചത് യേശുവിനെ രക്ഷിക്കാനോ? മഗ്ദലനമറിയം അഭിസാരികയായിരുന്നോ? ഇത്തരം സംശയങ്ങൾ ശ്രീ.കുന്നപ്പള്ളി വിശകലനം ചെയ്യുന്നു.

മികച്ച എഴുത്തുകാരന്റെ രചനാപാടവത്വവും മുതിർന്ന മാധ്യമപ്രവർത്തകന്റെ നിരീക്ഷണവുമാണ് ഓ, ജീസസിൽ ഉടനീളം വെട്ടിത്തിളങ്ങുന്നത്. ബൈബിൾ വിരുദ്ധമായ ഒരക്ഷരംപോലും ഗ്രന്ഥത്തിൽ ഇല്ല. അതിനാൽ ആരുടേയും വികാരങ്ങളെ വ്രണപ്പെടുത്തിയിട്ടില്ല.

ബൈബിളിനെപ്പറ്റിയും യേശുവിനെക്കുറിച്ചും വിവരമുണ്ടെന്നു നടിക്കുന്ന ആധുനിക വ്യാഖ്യാതാക്കൾ ഈ പുസ്തകം തീർച്ചയായും വായിക്കണം. അല്പജ്ഞാനം ബോധ്യപ്പെടാൻ ഓ, ജീസസ് അവരെ സഹായിക്കാതിരിക്കില്ല. അതുപോലെ വിശുദ്ധനാട്ടിൽ പോയിട്ടുള്ളവരും വായിക്കാതിരുന്നുകൂടാ. യഹൂദരായ ഗൈഡുകൾ പറയുന്നതെല്ലാം തീർത്ഥാടകർ വിശ്വസിക്കുന്നു. കേട്ടതുപാതി കേൾക്കാത്തതുപാതി എന്ന മട്ടിലാണ് അവരുടെ വിവരണം. അതിനാൽ തീർത്ഥാടകർ ഓ, ജീസസ് വായിച്ച് കാര്യങ്ങൾ മനസ്സിലാക്കട്ടെ. സൗകര്യമുള്ളവർ ഒരിക്കൽക്കൂടി പോയാലും അതൊരു നഷ്ടമാവില്ല.

അന്ന് ഒരു രംഗത്തും സ്ത്രീക്ക് പ്രാധിനിധ്യം ഇല്ലായിരുന്നു. അസമത്വത്തിന്റെ ചങ്ങലകളാൽ അവർ ബന്ധിക്കപ്പെട്ടിരുന്നു. സ്ത്രീയുടെ ഉന്നമനത്തിനുവേണ്ടി ഇത്രയേറെ പ്രവർത്തിച്ച മറ്റൊരു മഹാനെയും ലോകം കണ്ടിട്ടില്ല. കുട്ടികളോടുള്ള യേശുവിന്റെ സ്നേഹവാത്സല്യങ്ങളും അതുപോലെ തീവ്രമായിരുന്നു.

അത്യന്തം ലളിതവും സാധാരണവുമായ ഭാഷാശൈലി. തികച്ചും ആസ്വാദ്യകരം. ഏതു പ്രായത്തിലുള്ളവർക്കും ഉതകുന്ന വാക്കുകളാണ് ഉപയോഗിച്ചിരിക്കുന്നത്. ഈ പുസ്തകത്തിൽ ചേർത്തിട്ടുള്ള എഴുപതോളം അപൂർവ്വ ചിത്രങ്ങളാണ് മറ്റൊരു നേട്ടം. യേശുവിന്റെ ജീവിതകാലത്ത് അജ്ഞാത ചിത്രകാരൻ വരച്ച ചിത്രം വായനക്കാരെ അത്ഭുതപ്പെടുത്താതിരിക്കില്ല. ആകെക്കൂടി ഓ, ജീസസ് ദിവ്യമായ അനുഭൂതി പകരുന്നു എന്നുപറയട്ടെ.

ഓ, ജീസസ് : വിതരണം എം.ഒ.സി.ബുക്ക്സ്, കോട്ടയം, വില 220 രൂപ



# അബ്ദുള്ള അബ്ദൽ മശിഹാ പാത്രിയർക്കീസിന്റെ വരവും എം.എ. അച്ചനും.....കഴിഞ്ഞലക്കം തുടർച്ച

സി.പി.ഫിലിപ്പ്, ക്യാൻബറ, ആസ്ട്രേലിയ

### അബ്ദേദു മശിഹായുടെ തിരികെയുള്ള യാത്ര

കാതോലിക്കാ സിംഹാസനം സ്ഥാപിച്ച ശേഷം ഉദ്ദേശം ഒരുവർഷക്കാലത്തോളം മലങ്കരയിലുള്ള പല ഇടവകകളിലും അബ്ദേദു മശിഹായും റമ്പാന്മാരും സഞ്ചരിച്ചു. പലരിൽനിന്നും നല്ല സംഖ്യ സംഭാവനരൂപത്തിൽ ലഭിക്കുകയും ചെയ്തു. അനന്തരം ബാവായും റമ്പാന്മാരും പരദേശത്തേക്ക് യാത്രപുറപ്പെട്ടു. യാതൊരു അപകടവും കൂടാതെ ബാവായെ പരദേശത്തേക്ക് എത്തിച്ചുകൊള്ളാമെന്ന് നൽകിയിരുന്ന ഉറപ്പ് പാലിക്കുന്നതിനായി കഥാപുരുഷൻ അവരോടൊന്നിച്ച് ബോംബെയിലേക്ക് പുറപ്പെട്ടു. ബാവായും റമ്പാന്മാരും ഒരേ കപ്പലിൽ യാത്രചെയ്താൽ പണാപഹരണസംബന്ധമായ വല്ല ഉദ്യമവും ഉണ്ടായേക്കുമെന്ന് എം.എ. അച്ചന് അറിയാമായിരുന്നു. തന്നിമിത്തം ബാവായെ സുരക്ഷിതമായി അയക്കുന്നതിന് ഒരു മാർഗ്ഗം കണ്ടുപിടിച്ചു. ബാവായെ പി ആൻഡ് ഒ മെയിൽ കപ്പലിലും റമ്പാന്മാരെ കൂലികുറഞ്ഞ മറ്റൊരു കപ്പലിലും അയക്കുന്നതിന് നിശ്ചയിച്ചുകൊണ്ട് റമ്പാന്മാരോട് ഇങ്ങനെ പറഞ്ഞു.

ഇവിടെനിന്നും പലതരം കപ്പലുകൾ പോകുന്നുണ്ട് അതിൽ വിശേഷപ്പെട്ടത് പി ആൻഡ് ഒ കമ്പനിക്കാരുടെ മെയിൽ കപ്പലാണ്. അതിൽ സുഖം കൂടുമെങ്കിലും കൂലി വളരെ അധികമായിരിക്കും. കുറഞ്ഞ നിരക്കിനു പോകുന്ന കപ്പലുകൾ വേറെ അധികമുണ്ട്. സ്വല്പദിവസംകൂടി താമസിച്ചേ അവ എത്തുകയുള്ളു എന്നല്ലാതെ മറ്റൊരു ദോഷവും പറയാനില്ല. പി ആന്റ് ഓയിൽ പോകണമോ അതോ വേറെ വല്ലതിലും മതിയോ ബാവാ തിരുമനസ്സുകൊണ്ട് പി ആന്റ് ഓയിൽതന്നെ പോകട്ടെ. നിങ്ങൾ എന്തു തീരുമാനിക്കുന്നു. റമ്പാന്മാരെ അതേ ബാവാ പി ആന്റ് ഓയിൽ ആയിക്കൊള്ളട്ടെ. വലിയ ഭാരം ശിരസ്സിൽനിന്നു നീങ്ങിയതുപോലെ ആശ്വാസം എം.എ.അച്ചനുണ്ടായി. വിവരങ്ങളെല്ലാം ബാവായെ ഗ്രഹിപ്പിച്ചശേഷം അദ്ദേഹം ചോദിച്ചു ഇനി ഞാൻകൂടെ കപ്പലിൽ കയറണമോ?

വേണ്ട മകനെ നാം സംതൃപ്തനാണ്.

അങ്ങനെ വെവ്വേറെ കപ്പലുകളിലായി ബാവായും റമ്പാന്മാരും യാത്ര പുറപ്പെടുകയും ചെയ്തു. അബ്ദുള്ളാ പാത്രിയർക്കീസുമായുള്ള ബന്ധം ഉപേക്ഷിക്കുന്നതിനും കാതോലിക്കാ സിംഹാസനം അംഗീകരിക്കുന്നതിനും മലങ്കരയിലെ യാക്കോബായ പാത്രിയർക്കീസുകക്ഷികൾ സമ്മതിച്ചിരുന്നുവെങ്കിൽ സഭയിൽ ശാശ്വതമായ സമാധാനം കൈവരുത്തുവാൻ സാധിക്കുമായിരുന്നു.

### അബ്ദൽ മശിഹാ പാത്രിയർക്കീസിന്റെ സ്ഥാനസാധുത്വം

1925 മെയ് മെയ് 1ന് നിരണത്തുപള്ളിയിൽവച്ച് ബഥനിയുടെ മാർ ഗീവർഗീസ് റമ്പാനെ (എം.എ.അച്ചൻ) മാർ ഈവാനിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി അഭിഷേകം ചെയ്തു. അതിന്റെ തലേദിവസമായ ഏപ്രിൽ 30നു പ്രസ്തുത ദേവാലയത്തിൽ മനോഹരമായി അലങ്കരിച്ചിരുന്ന പന്തലിൽവെച്ച് കാതോലിക്കാ ബാവായെയും നവമെത്രാനായ മാർ ഈവാനിയോസിനെയും അനുമോദിക്കുന്നതിനായി ഒരു വമ്പിച്ച മഹായോഗം കൂടുകയുണ്ടായി. പ്രസ്തുത യോഗത്തിൽ സുദീർഘവും ആശയസമ്പുഷ്ടവുമായ ഒരു പ്രസംഗം മാർ ഈവാനിയോസ് ചെയ്കയുണ്ടായി. വായനക്കാർക്ക് വിജ്ഞാനപ്രദവും രസകരവുമായ ചില ഭാഗങ്ങൾ മാത്രം ചുവടെ ചേർക്കുന്നു.

അബ്ദൽ മശിഹാ പാത്രിയർക്കീസു ബാവാ മർദീനിൽ അന്ത്യോഖ്യാ പാത്രിയർക്കീസായി തുർക്കി ഗവൺമെന്റിൽനിന്നും ലഭിച്ച വിളംബരാധികാരങ്ങളോടുകൂടി ഭരിച്ചുവന്നിരുന്നു. അങ്ങനെ ഇരിക്കുമ്പോൾ എങ്ങനെയോ തുർക്കി ഗവൺമെന്റിന്റെ അതൃപ്തിക്ക് അദ്ദേഹം പാത്രീഭൂതനായി. അബ്ദൽ മശിഹായുടെ വിളംബരം (ഫെർമാൻ) ഗവൺമെന്റ് പിൻവലിച്ചു. ഇതുകൊണ്ട് തുർക്കിരാജ്യത്ത് സഭാഭരണവിഷയത്തിൽ പാത്രിയർക്കാധികാരം നടത്തുവാൻ അദ്ദേഹത്തിനു നിവൃത്തി ഇല്ലാതെ വന്നു. നമ്മുടെ കർത്താവായ യേശുമിശിഹായെ അക്കാലത്തെ ഗവൺമെന്റ് കുരിശിൽ തറച്ചു കൊന്നിട്ടും മിശിഹായുടെ രക്ഷണ്യസ്ഥാനത്തിന് യാതൊരു ഭേദവും ഉണ്ടായില്ല. അപ്രകാരം തുർക്കി ഗവൺമെന്റിന്റെ നിഷ്ക്കാസനംകൊണ്ട് അബ്ദൽ മശിഹായുടെ കാനോനികമായ പാത്രിയർക്കാസ്ഥാനാധികാരങ്ങൾക്ക് യാതൊരു ഭംഗവും ഉണ്ടായിട്ടില്ല. ഉണ്ടാകുവാൻ പോകുന്നതുമില്ല. തുർക്കിയിൽ പാത്രിയർക്കീസന്മാർക്കുണ്ടായിരുന്ന സിവിൽ അധികാരങ്ങൾ അദ്ദേഹത്തിൽനിന്ന് എടുക്കപ്പെട്ടുപോയി എന്നുള്ളത് സത്യമാണ്. തുർക്കി ഗവൺമെന്റിന്റെ നിരോധനം നിമിത്തം ആ രാജ്യത്ത് പാത്രിയർക്കാ അധികാരങ്ങൾ നടത്തുവാൻ സൗകര്യമില്ലാതെ വന്നതു ശരിതന്നെ. എന്നാൽ ആ നിരോധനം ഇല്ലാത്തതായ ഒരു സ്ഥലത്ത് എവിടെയും ആ അധികാരം പ്രയോഗിക്കാവുന്നതാണ്. ഭാഗ്യവശാൽ മലങ്കര തുർക്കിയുടെ രാജ്യാതിർത്തിക്കു പുറത്താകുന്നു. 1912–ൽ അബ്ദുൾ മശിഹാ ബാവാ ഈ നാട്ടിൽ വരികയും അവിടുത്തെ സ്ഥാനാധികാരം പ്രയോഗിച്ച് ഇവിടെ കാതോലിക്കാ സിംഹാസനം സ്ഥാപിക്കുകയും ചെയ്തു. അദ്ദേഹം ഗവൺമെന്റിന്റെ അപ്രീതിക്ക് പാത്രീഭൂതനാകുന്നതിനു മുമ്പുതന്നെ മലങ്കരയ്ക്ക് ഒരു കാതോലിക്കായെ വാഴിച്ചുകിട്ടണമെന്നുള്ള അപേക്ഷ സുറിയാനി മഹാസഭയുടെ ഐക്യകണ്ഠേനയുണ്ടായ നിശ്ചയമനുസരിച്ച് അന്നത്തെ സ്ലീബാ ശെമ്മാശ്ശൻ (മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ) വഴിയായും അന്നത്തെ മലങ്കര മല്പാൻ വഴിയായും അബ്ദേദു മശിഹാ ബാവായുടെ അടുക്കൽ അപേക്ഷകൾ പോയിട്ടുള്ളതാണ്.

### മലങ്കര മെത്രാപ്പോലീത്തായുടെ മുടക്ക് കാനോൻ നിയമമനുസരിച്ചോ

പാത്രിയർക്കീസിനു ലൗകീകാധികാരം സമ്മതിച്ചുകൊടുത്ത് ഉടമ്പടി രജിസ്റ്റർ ചെയ്യാൻ സമ്മതിക്കാഞ്ഞതിനാൽ മലങ്കര മെത്രാപ്പോലീത്തായെ അബ്ദുള്ളാ ബാവാ മുടക്കിയല്ലോ. എന്നാൽ മുടക്കിനുള്ള യഥാർത്ഥ കാരണം മുടക്കുകല്പനയിൽ പ്രസ്താവിക്കാതെ കേവലം ദുർബ്ബലങ്ങളായ മറ്റു കാരണങ്ങൾ നിർമ്മിച്ചുണ്ടാക്കി അദ്ദേഹത്തെ മുടക്കി. ഒരു ആത്മീയ പിതാവ് ഇങ്ങനെ ചെയ്യാൻ ഇടയായതിനെപ്പറ്റി നാം എത്രയും വ്യസനിക്കേണ്ടിയിരിക്കുന്നു. മുടക്കുകല്പനയിൽ പറയുന്ന കാരണങ്ങൾ കേവലം അടിസ്ഥാനരഹിതങ്ങളാണെന്നും അദ്ദേഹത്തിന്റെ ആലോചനക്കാർക്കും ബോധ്യമുണ്ടായിരുന്നുവെന്നാണ് എന്റെ വിശ്വാസം. ആർക്കെങ്കിലും ഒരു വൈദികശിക്ഷ കൊടുക്കുന്നതിനു മുമ്പ് നടത്തേണ്ടതായ നടപടികൾ യാതൊന്നും നടത്താതെ സഭാനടപടികളെയും സഭയുടെ പൂർവ്വികാചാരങ്ങളെയും കാനോൻ നിയമങ്ങളെയും കേവലം അവഗണിച്ചിട്ടാണ് അബ്ദുള്ളാ പാത്രിയർക്കീസു ബാവാ ഈ അവസരത്തിൽ പ്രവർത്തിച്ചിട്ടുള്ളത്. അങ്ങനെ

(ശേഷം പേജ് 4–ൽ)

# ഓർത്തഡോക്സ് സഭയിൽ കലഹണ്ടി മിഷൻ

ഫാ.തോമസുകുട്ടി, കലഹി മിഷൻ

**എന്താണ് കലഹണ്ടി : മൺകലത്തിന്റെ നാട്**

ഭാരതത്തിൽ 21-ാം നൂറ്റാണ്ടിൽ ഏറ്റവും കൂടുതൽ പട്ടിണി മരണം നടന്നിരുന്ന സ്ഥലം ഇന്നും വ്യത്യസ്തമല്ല. പട്ടിണിയും ദാരിദ്ര്യവും അരാജകത്വവും കൊടികുത്തിവാഴുന്ന കലഹണ്ടിയിലേക്ക് കോട്ടയത്തുനിന്നും ഭാരതസർക്കാർ പാമ്പാടിക്കാരൻ പി.എച്ച്.കുര്യൻ ഐ.എ.എസിനെ സബ് കലക്ടർ ആയി നിയമിച്ചു. കലഹണ്ടിയിൽ വന്ന് കാര്യം ഗ്രഹിച്ചപ്പോൾ കലവറയിൽ കലം ഉണ്ട് കാലികലമാ. തിന്നാനും ഇല്ല കുടിക്കാനും ഇല്ല, ഉടുക്കാനും ഇല്ല. ഒരുപറ്റം അരാജകത്വത്തിന്റെ ദേശം കണ്ട് അന്തംവിട്ടു പി.എച്ച്.കുര്യൻ ഓർത്തഡോക്സ് സഭയുടെ മിഷണറി വീരൻ ഡോ.ഗീവർഗീസ് മാർ ഒസ്താത്തിയോസിനെ മിഷൻ വേലയ്ക്കായി കലഹണ്ടിയിലേക്ക് ക്ഷണിച്ചു. നമ്മുടെ സഭ കലഹണ്ടിയിൽ ഈ സാധുക്കൾക്കുവേണ്ടി എന്തെങ്കിലും ഉപകാരപ്രദമായ വേലകൾ ചെയ്യണം, മനുഷ്യസ്നേഹിയും സാധുജനസംരക്ഷകനുമായ മാർ ഒസ്താത്തിയോസ് 1994 ഡിസംബർ മാസത്തിൽ കലഹണ്ടിയിലേക്ക് പാഞ്ഞെത്തി. സഹായി ആയി പുതുപ്പാടി ആശ്രമത്തിൽനിന്നും ഫാ.കെ.ഐ.ഫിലിപ്പ് അച്ചനുംകൂടെ.

കലഹണ്ടിയിൽ വന്ന് ഒരു കുഗ്രാമത്തിലേക്ക് പി.എച്ച് കുര്യനും ഒത്ത് ഒരു യാത്ര. ഗ്രാമത്തിൽ ചെന്നിറങ്ങി. ഒരു പിഞ്ചുകുഞ്ഞു ചികിത്സ കിട്ടാതെ മരിച്ചുകിടക്കുന്നു. കണ്ട മാത്രയിൽ മാർ ഒസ്താത്തിയോസ് ഞാൻ ഇവിടെ ഒരു ഹോസ്പിറ്റൽ തുടങ്ങും. അങ്ങനെ 1994 ഡിസംബറിൽതന്നെ ഒരു പശുതൊഴുത്ത് വാടകയ്ക്ക് എടുത്ത് അധികം താമസിയാതെ ഒരു ക്ലിനിക്ക് ആരംഭിച്ചു. ആദ്യ ഡോക്ടർ തിരുവല്ലക്കാരൻ വെല്ലൂർ മെഡിക്കൽ കോളജിൽനിന്നും പഠിച്ചിറങ്ങിയ ഡോ.ബിജു. രോഗികളും തിരക്കും കാരണം വിശ്രമം ഇല്ലാതെ പണി എടുത്തു. തന്റെ ബോണ്ട് പീരിയഡ് കഴിഞ്ഞ് നാട്ടിലേക്ക് പോയി. ഇതിനിടയിൽ കലഹണ്ടിയിലുള്ള ഓർത്തഡോക്സ് ക്രിസ്ത്യാനികൾ ചേർന്ന് പണപിരിവ് നടത്തി നാല് ഏക്കർ സ്ഥലം വാങ്ങി അവിടെ ക്ലിനിക്ക് നടത്തുവാനായി ഒരു കെട്ടിടം നിർമ്മിക്കുവാനുള്ള സാമ്പത്തിക സഹായം സണ്ണി ദുബായ് അദ്ദേഹത്തിന്റെ മക്കളുടെ പേരിൽ നൽകി. ഒരു താൽക്കാലിക കെട്ടിടം അങ്ങനെ പണിതീർത്ത് ഡീക്കൻ എ.ഡി.ഗീവർഗീസ് പുതുപ്പാടി ആശ്രമത്തിൽനിന്നും അവിടെ വന്ന് താമസമാക്കി. ബോണ്ട് പീരിയഡിലേക്ക് വന്ന ഡോ.ബിജു അവിടെ ക്ലിനിക്ക് ഭംഗിയായി നടത്തിപ്പോന്നു. ഇതേസമയം ഒരു നല്ല ഹോസ്പിറ്റൽ നിർമ്മിക്കുവാനായി സഭാസ്നേഹികളുടെ സഹായത്താൽ ഡോ.ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെയും വന്ദ്യ ഫിലിപ്പ് റമ്പാച്ചന്റെയും അക്ഷീണ പരിശ്രമഫലമായി 36 ഏക്കൽ സ്ഥലം ഹോസ്പിറ്റലിനും ബാലഭവനുമായി വാങ്ങിച്ചു. ഗീവർഗീസ് ശെമ്മാശ്ശന്റെ നേതൃത്വത്തിൽ ആദ്യ കെട്ടിടത്തിന്റെ പണി ആരംഭിച്ചു. ഫിലിപ്പച്ചൻ അമേരിക്കയിൽപോയി പിരിവ് നടത്തി ഹോസ്പിറ്റലിന്റെയും ബാലഭവന്റെയും പണികൾ പൂർത്തിയാക്കി. ഏകദേശം എട്ടുവർഷത്തെ പ്രവർത്തനത്തിനു ശേഷം ത്യാഗമനസ്ക്കരായ ഡോക്ടർമാരുടെ അഭാവത്താൽ ഹോസ്പിറ്റലിന്റെ പ്രവർത്തനം നിർത്തേണ്ടിവന്നു. (തുടരും)

# ഫാ.സാം ജോർജിന് റമ്പാൻ സ്ഥാനം നൽകി



മൈലപ്ര : മാർ കുറിയാക്കോസ് ആശ്രമ അഡ്മിനിസ്ട്രേറ്റർ ഫാ.സാം ജോർജിന് നഥനിയേൽ എന്ന പേരിൽ റമ്പാൻ സ്ഥാനം നൽകി. ശുശ്രൂഷകൾക്ക് ഡോ.മാത്യൂസ് മാർ സേവേറിയോസ് മുഖ്യ കാർമ്മികത്വം വഹിച്ചു. ഡോ.ജോഷ്വാ മാർ നിക്കോദിമോസ് വി.കുർബ്ബാനയർപ്പിച്ചു. കുറിയാക്കോസ് മാർ ക്ലീമ്മീസ്, യൂഹാനോൻ മാർ പോളീകാർപ്പോസ്, ഡോ.ജോസഫ് മാർ ദീവന്നാസിയോസ്, ഏബ്രഹാം മാർ എപ്പിഫാനിയോസ് എന്നിവർ സഹകാർമ്മികത്വം വഹിച്ചു.

ഫാ.ഡോ.ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ.യോഹന്നാൻ ശങ്കരത്തിൽ, ഫാ.കുര്യൻ ജോസഫ്, ഫാ.ചെറിയാൻ ടി.സാമുവൽ, ഫാ.സാം പി.ജോർജ്, ജോസ് എം.പുതുശ്ശേരി, ഡി.കെ.ജോൺ, ജെറി ഈശോ ഉമ്മൻ, സുരേഷ് കുമാർ, സക്കീർ ഹുസൈൻ, ബിനു കെ.സാം, രാജൻ മത്തായി എന്നിവർ പ്രസംഗിച്ചു.

# അബ്ദുള്ള.... പേജ് 3-ൽനിന്ന്

യുള്ള മുടക്ക് കാനോൻ നിയമദൃഷ്ട്യ അസാധുവാകയാൽ അതിനെ ആദരിച്ചുകൂടാ എന്ന് ഒരു കൂട്ടർ വാദിക്കുന്നു. മുടക്കിനെ ആദരിക്കണമെന്ന് അഭിപ്രായമുള്ള ഒരുപക്ഷം ജനങ്ങൾ എതിർത്തുനിൽക്കുന്നു. ഇങ്ങനെ മലങ്കരസഭയിൽ രണ്ടു കക്ഷികളുണ്ടായി. അബ്ദുള്ളാ ബാവാ മലങ്കരസഭയുടെ കീഴ്നടപ്പിനും ചരിത്രഗതിക്കും അനുസരണമല്ലാതെയും തുർക്കിരാജ്യത്തും ഇവിടെയും ഒരുപോലെ സ്വീകരിക്കപ്പെട്ടിരിക്കുന്ന യഥാർത്ഥമായ കാനോൻ നിയമങ്ങൾക്ക് പ്രതികൂലമായ വിധത്തിൽ സ്വേഛാനുസരണം മലങ്കരയിൽ അധികാരം ലഭിപ്പാനും നടത്താനും ആഗ്രഹിച്ചു. ഒരുകാലത്തും അന്ത്യോഖ്യാ പാത്രിയർക്കീസന്മാർക്കു ലഭിച്ചിട്ടില്ലാത്തതുമായ ലൗകീകാധികാരം അദ്ദേഹത്തിനു കിട്ടണമെന്നും ഇതുസംബന്ധിച്ച് മലങ്കര മെത്രാപ്പോലീത്താ രജിസ്റ്റർ ഉടമ്പടി കൊടുക്കമെമെന്നുമാണ് ബാവാ ആവശ്യപ്പെട്ടത്. അക്കാലത്ത് മലങ്കര സ്വയംഭരണാവകാശമുള്ള ഒരു മെത്രാപ്പോലീത്താ ഇടവകയാണ്. ഒരു മെത്രാപ്പോലീത്താ ഇടവകയിൽ പാത്രിയർക്കീസിന് ലൗകീകാധികാരമില്ല.

കാതോലിക്കാ സ്ഥാപനത്തെ ഇരുകക്ഷികളും യോജിച്ച് ആദരിക്കുന്ന സ്ഥിതി നമ്മുടെ എതിർപക്ഷത്തുനിൽക്കുന്ന ജനങ്ങളിൽ കൂടുതൽ പ്രകാശമുദിക്കുമ്പോൾ ഉണ്ടാകുമെന്നും കാതോലിക്കാ സ്ഥാപനം മലങ്കരയ്ക്ക് ഒരു അമൂല്യനിക്ഷേപമാണെന്നും നമ്മിൽ പലരും ദൃഢമായി വിശ്വസിക്കുന്നുണ്ട്. മലങ്കരയിൽ ഇപ്പോഴുണ്ടായിട്ടുള്ള ഇരുകക്ഷികളും തമ്മിൽ യോജിച്ച് കാതോലിക്കാ സിംഹാസനത്തെ അംഗീകരിക്കുകയും ആദരിക്കുകയും ചെയ്യുന്നതിന് സംഗതിയാകട്ടെ.

# ബാലസമാജം കേന്ദ്ര കലാമത്സരം

തിരുവല്ല : അഖില മലങ്കര ബാലസമാജത്തിന്റെ കേന്ദ്ര കലാമത്സരങ്ങൾ ആഗസ്റ്റ് 8ന് തിരുവല്ല എം.ജി.എം. സ്ക്കൂളിൽവെച്ച് നടത്തപ്പെട്ടു. ഡോ.ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു. ഫാ.ജെയിംസ് മർക്കോസ്, ഫാ.റിഞ്ചു പി.കോശി, അമൃത് ജോസ് ജോൺ ജേക്കബ് മാത്യു, ആനി ജോൺ, ഷൈജു ജോൺ തുടങ്ങിയവർ നേതൃത്വം നൽകി.

# കുട്ടികൾ വൈകാരിക ആത്മീയ പക്വത കൈവരിക്കണം : പ.കാതോലിക്കാ ബാവാ

കോട്ടയം : സഭയുടെയും സമൂഹത്തിന്റെയും സുസ്ഥിര ഭാവിക്ക് ഇന്നത്തെ കുട്ടികൾക്കു ബുദ്ധിവളർച്ചയോടൊപ്പം വൈകാരിക ആത്മീയ പക്വത കൈവരിക്കാനുള്ള സാഹചര്യം സൃഷ്ടിക്കാൻ മാതാപിതാക്കളും അദ്ധ്യാപകരും ശ്രദ്ധിക്കണമെന്നു പ.കാതോലിക്കാ ബാവാ പറഞ്ഞു.

പൗരസ്ത്യ ഓർത്തഡോക്സ് സിറിയൻ സണ്ടേസ്ക്കൂൾ അസോസിയേഷന്റെ വാർഷിക സമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. സണ്ടേസ്ക്കൂൾ അസോസിയേഷൻ പ്രസിഡന്റ് ഡോ.യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ഡോ.ജോസഫ് മാർ ദീവന്നാസിയോസ്, അലക്സിയോസ് മാർ യൗസേബിയോസ്, ഫാ.ഡോ.ഒ.തോമസ്, ഫാ.ഡോ.റെജി മാത്യു, ഫാ.ഡോ.ബിജേഷ് ഫിലിപ്പ്, ഫാ.ടി.പി.കുര്യൻ, എബിൻ ജേക്കബ് മാത്യു, തോമസ് കുര്യൻ എന്നിവർ പ്രസംഗിച്ചു.



## പരിശുദ്ധാത്മാവിനോടുള്ള പ്രാർത്ഥന

പരിശുദ്ധാത്മാവെ എനിക്ക് എല്ലാം വെളിപ്പെടുത്തുകയും എനിക്ക് വഴികാണിച്ച് തരികയും എന്നോട് മററുള്ളവർ ചെയ്യുന്നതെല്ലാം ക്ഷമിക്കുവാനും മറക്കുവാനും കഴിവു തരുന്ന ദൈവിക ദാനം തരികയും ചെയ്യുന്നവനും എന്റെ ജീവിതത്തിൽ എല്ലാ ദൈവിക ചിന്തകളിലും ഉള്ളവനുമായ അങ്ങേയ്ക്ക് ഞാൻ നന്ദി പറയുന്നു. എത്രവലിയ ഭൗതിക ആഗ്രഹങ്ങൾ എന്നിലുണ്ടായാലും ഒരു നിമിഷം പോലും അങ്ങയിൽ നിന്ന് അകലുവാനോ വേർപെടുവാനോ ഞാൻ ആഗ്രഹിക്കുന്നില്ല എന്നുഞാൻ തീർത്തു പറയുന്നു. നിത്യമഹത്വത്തിൽ അങ്ങയോടു കൂടെയായിരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ദൈവത്തിന് വിധേയപ്പെട്ടുകൊണ്ട് ഞാൻ അങ്ങയോട് ചേർന്നിരിക്കുന്നു.

ഈ പ്രാർത്ഥന വിശ്വാസത്തോടെ മൂന്ന് ദിവസം അടുപ്പിച്ച് ചൊല്ലുക മൂന്ന് ദിവസത്തിനു ശേഷം നിങ്ങളുടെ അപേക്ഷ തീർച്ചയായും സഫലീകരിക്കും അപേക്ഷിക്കുന്നതിന് മുമ്പ് താഴെപ്പറഞ്ഞിരിക്കുന്ന രണ്ടുകാര്യങ്ങളിൽ ഒന്ന് ചെയ്തിരിക്കുമെന്ന് ഉറപ്പു നൽകുക.

1. അപേക്ഷ സാധ്യമായാൽ ഈ പ്രാർത്ഥന പ്രസിദ്ധീകരിക്കും.
2. ഈ പ്രാർത്ഥനയുടെ പകർപ്പുകൾ എത്രയധികം ആളുകളിൽ എത്തിക്കാമോ അത്ര അധികം ആളുകളിൽ എത്തിക്കും ഇതു പരിശുദ്ധാത്മാവിന്റെ അത്ഭുതങ്ങൾ പ്രചരിപ്പിക്കാൻ വേണ്ടിയാണ്.

താമസിച്ചതിന് ക്ഷമാപണം

ററി.സി.


## പരിശുദ്ധാത്മാവിനോടുള്ള പ്രാർത്ഥന

പരിശുദ്ധാത്മാവെ എനിക്ക് എല്ലാം വെളിപ്പെടുത്തുകയും എനിക്ക് വഴികാണിച്ച് തരികയും എന്നോട് മററുള്ളവർ ചെയ്യുന്നതെല്ലാം ക്ഷമിക്കുവാനും മറക്കുവാനും കഴിവു തരുന്ന ദൈവിക ദാനം തരികയും ചെയ്യുന്നവനും എന്റെ ജീവിതത്തിൽ എല്ലാ ദൈവിക ചിന്തകളിലും ഉള്ളവനുമായ അങ്ങേയ്ക്ക് ഞാൻ നന്ദി പറയുന്നു. എത്രവലിയ ഭൗതിക ആഗ്രഹങ്ങൾ എന്നിലുണ്ടായാലും ഒരു നിമിഷം പോലും അങ്ങയിൽ നിന്ന് അകലുവാനോ വേർപെടുവാനോ ഞാൻ ആഗ്രഹിക്കുന്നില്ല എന്നുഞാൻ തീർത്തു പറയുന്നു. നിത്യമഹത്വത്തിൽ അങ്ങയോടു കൂടെയായിരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ദൈവത്തിന് വിധേയപ്പെട്ടുകൊണ്ട് ഞാൻ അങ്ങയോട് ചേർന്നിരിക്കുന്നു.

ഈ പ്രാർത്ഥന വിശ്വാസത്തോടെ മൂന്ന് ദിവസം അടുപ്പിച്ച് ചൊല്ലുക മൂന്ന് ദിവസത്തിനു ശേഷം നിങ്ങളുടെ അപേക്ഷ തീർച്ചയായും സഫലീകരിക്കും അപേക്ഷിക്കുന്നതിന് മുമ്പ് താഴെപ്പറഞ്ഞിരിക്കുന്ന രണ്ടുകാര്യങ്ങളിൽ ഒന്ന് ചെയ്തിരിക്കുമെന്ന് ഉറപ്പു നൽകുക.

1. അപേക്ഷ സാധ്യമായാൽ ഈ പ്രാർത്ഥന പ്രസിദ്ധീകരിക്കും.
2. ഈ പ്രാർത്ഥനയുടെ പകർപ്പുകൾ എത്രയധികം ആളുകളിൽ എത്തിക്കാമോ അത്ര അധികം ആളുകളിൽ എത്തിക്കും ഇതു പരിശുദ്ധാത്മാവിന്റെ അത്ഭുതങ്ങൾ പ്രചരിപ്പിക്കാൻ വേണ്ടിയാണ്.

താമസിച്ചതിന് ക്ഷമാപണം

ററി.സി.

# വൈദിക – ശുശ്രൂഷക ശമ്പള പരിഷ്ക്കരണ കമ്മിറ്റി റിപ്പോർട്ട് – 2015

### 7. ധനസമാഹരണ മാർഗ്ഗങ്ങൾ

വൈദികർ സഭയുടെ പൊതുസ്വത്താണ്. എല്ലാ വൈദികരുടെയും സേവനം വലിപ്പച്ചെറുപ്പമില്ലാതെ എല്ലാ ഇടവകകളിലും ലഭിക്കേണ്ടതാണ്. മെത്രാസനത്തിലെ വൈദികരുടെ ക്ഷേമം മെത്രാസനത്തിന്റെ പൊതുവായ ആവശ്യമാണ്. ഇപ്പോൾ നമ്മുടെ സഭയിലെ വൈദികർക്ക് ലഭിച്ചുകൊണ്ടിരിക്കുന്ന ശമ്പളം ഇന്നത്തെ അവസ്ഥയിൽ അപര്യാപ്തമാണ്. ഇത് കണക്കിലെടുത്തുകൊണ്ടുള്ള വർദ്ധനവാണ് ഇപ്പോൾ നിശ്ചയിച്ചിട്ടുള്ളത്. ഇത് നടപ്പിലാക്കുവാൻ ഇടവകകളുടെയും മെത്രാസനങ്ങളുടെയും സഭാകേന്ദ്രത്തിന്റെയും യോജിച്ചുള്ള പ്രവർത്തനം ആവശ്യമാണ്. ഇടവകകളിൽനിന്ന് ലഭിക്കുന്ന വരുമാനത്തോടൊപ്പം മെത്രാസനങ്ങൾ തനതായ വരുമാന മാർഗ്ഗങ്ങൾ ഇതിനായി കണ്ടെത്തണം. ഇതോടൊപ്പം സാമ്പത്തിക ബുദ്ധിമുട്ടുള്ള മെത്രാസനങ്ങൾക്ക് സഭാകേന്ദ്രത്തിൽനിന്നുള്ള സഹായവും നൽകണം.

7.2. സഭാഭരണഘടന 22-ാം വകുപ്പ് അനുസരിച്ച് ഇടവക വരുമാനത്തിന്റെ മുഖ്യ പരിഗണന വൈദിക ശുശ്രൂഷക ശമ്പളത്തിനും, ആരാധനാ സംവിധാനത്തിനും ആയിരിക്കണം. ഈ നിർദ്ദേശത്തിന്റെ അടിസ്ഥാനത്തിൽ ഇടവക വരുമാനത്തിന്റെ 40 ശതമാനത്തിൽ കവിയാത്ത തുക പ്രസ്തുത ആവശ്യങ്ങൾക്കായി നീക്കിവെയ്ക്കുന്നത് ഉചിതമായിരിക്കും.

7.3. പള്ളികളുടെ വരുമാനം വിലയിരുത്തി മെത്രാസന കൗൺസിലിന്റെ ആലോചനയോടെ മെത്രാപ്പോലീത്താമാർ ഓരോ ഇടവകയും മെത്രാസനത്തിൽ അടയ്ക്കേണ്ട മാസഗഡു ആവശ്യാനുസരണം പുതുക്കി നിശ്ചയിക്കണം.

7.4. ആദ്യവർഷം നിശ്ചയിക്കുന്ന ഇടവക മാസഗഡുവിൽ തുടർന്നുള്ള ഓരോ വർഷവും 6 ശതമാനം വർദ്ധനവ് ഉണ്ടാകണം.

7.5. ഇടവക വരുമാനം വർദ്ധിപ്പിക്കുന്നതിന്റെ ഭാഗമായി ഓരോ കുടുംബത്തിൽനിന്നും ഇപ്പോൾ ലഭിക്കുന്ന മാസവരി പൊതുയോഗ തീരുമാനപ്രകാരം വർദ്ധിപ്പിക്കുവാൻ ശ്രമിക്കണം. സംഭാവനകൾ, കാണിക്ക എന്നിവ ഉൾപ്പെടെയുള്ള മറ്റു വരുമാനങ്ങളിലെല്ലാം ഗണ്യമായ വർദ്ധനവ് ഉണ്ടാക്കുന്നതിന് ബഹുമാനപ്പെട്ട വൈദികർ മുൻകൈ എടുത്ത് പ്രവർത്തിക്കണം.

7.6. കാതോലിക്കാദിനപ്പിരിവിനായി ഓരോ ഇടവകയ്ക്കും നിശ്ചയിച്ചിരിക്കുന്ന ടാർജറ്റ് തുകയിൽ കൂടുതൽ തുക സംഭരിക്കുന്നതിനായി ഇടവക വികാരിമാർ എടുക്കുന്ന താൽപര്യം പ്രത്യേകം എടുത്തു പറയേണ്ടതാണ്. അതിനാൽ ടാർജറ്റ് തുകയേക്കാൾ അധികമായി ലഭിക്കുന്ന തുകയുടെ 10 ശതമാനം വൈദിക ക്ഷേമ നിധിയിലേക്ക് നീക്കിവെയ്ക്കുകയും ബാക്കി തുക അതത് മെത്രാസനങ്ങൾക്ക് നൽകുകയുമാണ് ചെയ്യുന്നത്. ഇങ്ങനെ മെത്രാസനങ്ങൾക്ക് ലഭിക്കുന്ന തുക വൈദിക ശമ്പളപദ്ധതിക്കുവേണ്ടി നീക്കിവെയ്ക്കാവുന്നതാണ്.

7.7. ശമ്പള പദ്ധതി നടപ്പിലാക്കുന്നതിനായി മെത്രാസനങ്ങൾക്ക് പ്രത്യേക പദ്ധതിപ്രകാരം ഇടവകകളിൽനിന്ന് ഫണ്ട് സ്വരൂപിക്കാവുന്നതാണ് (കവർപിരിവ്, കാണിക്ക മുതലായവ).

7.8 മെത്രാസനത്തിന്റെ ചുമതലയിലും മെത്രാസനത്തിന്റെ അനുവാദത്തിലും നടത്തപ്പെടുന്ന സ്ഥാപനങ്ങളുടെയും സ്ഥലങ്ങളുടെയും വരുമാനത്തിന്റെ നിശ്ചിത തുക മെത്രാസനത്തിലെ വൈദിക ശമ്പള പദ്ധതിക്കായി നീക്കിവെക്കണം. ഇത് എത്രയെന്ന് മെത്രാസന കൗൺസിലിന് തീരുമാനിക്കാവുന്നതാണ് (ഉദാ. വിദ്യാഭ്യാസ സ്ഥാപനങ്ങൾ, ആശുപത്രികൾ, കെട്ടിടവാടക, കൃഷിയിൽനിന്നുള്ള വരുമാനം മുതലായവ).

7.9. ശമ്പള പദ്ധതിക്കുവേണ്ടി മെത്രാസന തലത്തിൽ സമാപഹിക്കുന്നതും ഇടവകവിഹിതമായും കേന്ദ്രവിഹിതമായും ലഭിക്കുന്നതുമായ തുകകൾ പ്രത്യേക കണക്കിൽ സൂക്ഷിക്കേണ്ടതും, അത് മെത്രാസനങ്ങൾ മറ്റു കാര്യങ്ങൾക്ക് ഉപയോഗിക്കാൻ പാടില്ലാത്തതുമാകുന്നു.

### 8. സബ്സിഡി

8.1. മെത്രാസനങ്ങൾക്ക് കേന്ദ്രത്തിൽനിന്ന് വൈദിക ശമ്പളത്തിന് നൽകുന്ന സബ്സിഡി സംബന്ധിച്ച് വ്യക്തമായ മാനദണ്ഡം ഉണ്ടാക്കുന്നതിന് വിശദമായ പഠനം ആവശ്യമാണ്. അതിനായി പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി ഒരു വിദഗ്ദ്ധ സമിതിയെ നിയമിക്കുകയും ഈ സമിതി സബ്സിഡി ലഭിച്ചുകൊണ്ടിരിക്കുന്ന മെത്രാസന കേന്ദ്രങ്ങളും ആവശ്യമെങ്കിൽ ഇടവകകളും സന്ദർശിച്ച് വിവരശേഖരണം നടത്തി സബ്സിഡി സംബന്ധിച്ചുള്ള ശുപാർശകൾ മൂന്നുമാസത്തിനകം (2015 ജൂൺ 30) പരിശുദ്ധ ബാവാ തിരുമനസ്സിന് സമർപ്പിക്കുകയും അതിന്മേൽ പരിശുദ്ധ ബാവാ തിരുമേനി അന്തിമ തീരുമാനം കൈക്കൊള്ളണമെന്നും ഈ സമിതി ശുപാർശ ചെയ്യുന്നു. ഇപ്രകാരം തീരുമാനിക്കപ്പെടുന്നതുവരെ ഇടുക്കി, കണ്ടനാട് ഈസ്റ്റ്, കണ്ടനാട് വെസ്റ്റ്, അങ്കമാലി, തൃശൂർ, കുന്നംകുളം, മലബാർ, സുൽത്താൻ ബത്തേരി, ബ്രഹ്മവാർ എന്നീ മെത്രാസനങ്ങൾക്ക് നിലവിൽ നൽകിക്കൊണ്ടിരിക്കുന്ന സബ്സിഡി 25 ശതമാനം വർദ്ധിപ്പിച്ചു നൽകാവുന്നതാണ്.

8.2. ഇപ്രകാരം ഒരു മെത്രാസനത്തിന് 1 വർഷം കൊടുക്കാവുന്ന പരമാവധി തുക 15 ലക്ഷം രൂപാ വരെ ആയിരിക്കും.

8.3. സബ്സിഡി വാങ്ങുന്ന എല്ലാ മെത്രാസനങ്ങളും ശമ്പളത്തിനുള്ള വരുമാനം സ്വന്തമായി കണ്ടെത്താൻ പരിശ്രമിക്കേണ്ടതാണ്.

മേൽ സൂചിപ്പിച്ച മെത്രാസനങ്ങൾക്ക് സ്വന്തം നിലയിൽ പദ്ധതി നടപ്പാക്കുവാൻ സാധിക്കുന്ന പക്ഷം കേന്ദ്രത്തിൽനിന്നുള്ള ധനസഹായം ആവശ്യമില്ലായെന്ന് തീരുമാനിക്കുന്നതിനെ സ്വാഗതം ചെയ്യുന്നു.

8.4. കേന്ദ്ര സബ്സിഡി ഇനത്തിൽ പ്രാരംഭ വർഷത്തിൽ അനുവദിക്കേണ്ട തുക എത്രയെന്ന് നിർണ്ണയിച്ചതിനുശേഷം ഓരോ വർഷവും കേന്ദ്രം നൽകേണ്ട സബ്സിഡിക്കാവശ്യമായ തുക സഭാബജറ്റിൽ ഉൾപ്പെടുത്തേണ്ടതും, ആ തുക നാലു ഗഡുക്കളായി മെത്രാസനങ്ങൾക്ക് നൽകേണ്ടതുമാണ്.

8.5. കാതോലിക്കാദിനപ്പിരിവിൽനിന്നും വൈദിക ക്ഷേമനിധിയിലേക്ക് 25 ലക്ഷം രൂപയും വൈദിക ഇൻഷ്വറൻസിന് 20 ലക്ഷവും നീക്കിവെയ്ക്കേണ്ടതാണ്.

8.6. ഇപ്പോൾ കേന്ദ്ര സഹായം ലഭിക്കുന്നതും ലഭിക്കാത്തതുമായ മെത്രാസനങ്ങൾ പലപ്പോഴും സ്വന്തം വരുമാനം മുഴുവനും ശമ്പള പദ്ധതിക്കും, പെൻഷനും വേണ്ടി ചെലവഴിക്കേണ്ടിവരുന്നു. തന്മൂലം മെത്രാസനങ്ങളുടെ ആത്മീയ ജീവകാരുണ്യ പ്രവർത്തനങ്ങൾ നടത്തുന്നതിന് പണം ഇല്ലാതെ ബുദ്ധിമുട്ടുന്ന സ്ഥിതിവിശേഷമാണ് പലപ്പോഴും ഉണ്ടാകുന്നത്. ഇപ്പോൾ കാതോലിക്കാദിനപ്പിരിവിൽനിന്നും മെത്രാസന ഷെയർ ഇനത്തിൽ നൽകിവരുന്നത് തുടരുന്നതോടൊപ്പം കേന്ദ്ര സബ്സിഡി ലഭിക്കാത്ത കേരളത്തിലെ മറ്റ് മെത്രാസനങ്ങൾക്ക് മെത്രാസന ഷെയർ വർദ്ധിപ്പിച്ച് നൽകേണ്ടതുമാണ്.

8.7. സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന ഇടവകകളെ സാമ്പത്തിക ഭദ്രതയുള്ള ഇടവകകൾ സഹായിക്കുന്നതുപോലെ സാമ്പത്തിക ബുദ്ധിമുട്ടനുഭവിക്കുന്ന മെത്രാസനങ്ങളെ സാമ്പത്തിക ഭദ്രതയുള്ള മെത്രാസനങ്ങൾ സഹായിക്കണം. വിദേശ ഇടവകകൾ ഉള്ള മെത്രാസനങ്ങൾ ഇക്കാര്യത്തിൽ അനുകൂല നിലപാട് സ്വീകരിക്കണം.

9. ശുശ്രൂഷക ശമ്പള പരിഷ്ക്കരണം

9.1. ശുശ്രൂഷകരുടെ ശമ്പളം ഓരോ ഇടവകയിൽനിന്ന് നേരിട്ട് നൽകേണ്ടതാണ്. ശുശ്രൂഷകരെ താഴെപ്പറയുന്ന നിർവ്വചനം അനുസരിച്ച് പാർട്ട് ടൈം ശുശ്രൂഷകൻ എന്നും ഫുൾടൈം ശുശ്രൂഷകൻ എന്നും വേർതിരിക്കേണ്ടതാണ്. ഞായറാഴ്ച കുർബ്ബാന ഉള്ളപ്പോൾ മാത്രം വന്ന് സേവനം അനുഷ്ഠിക്കുന്ന ശുശ്രൂഷകനാണ് പാർട്ട് ടൈം ശുശ്രൂഷകൻ. ഞായറാഴ്ചകളിലും ഇടദിവസങ്ങളിലുമുള്ള ഇടവകയുടെ ആവശ്യങ്ങൾക്കനുസരിച്ച് ഒരു ശുശ്രൂഷകന്റെ പൂർണ്ണ സേവനം ചെയ്യുന്ന വ്യക്തിയാണ് ഫുൾടൈം ശുശ്രൂഷകൻ.

9.2. താഴെപറയുന്ന നിരക്കുകളിൽ ശുശ്രൂഷകർക്കു ശമ്പളം നൽകേണ്ടതാണ്. ഈ പദ്ധതി 5 വർഷത്തേക്കുള്ളതാണ്.

എ. പാർട്ട് ടൈം ശുശ്രൂഷകൻ : കുർബ്ബാനയുള്ള ആഴ്ചയിൽ 750 രൂപാ വീതം നൽകണം. ആരംഭവർഷത്തിന് ശേഷം ഓരോ വർഷവും പ്രതിമാസ ശമ്പളത്തിൽ 25 രൂപയുടെ വർദ്ധനവ് നൽകണം.

ബി. 50-ൽ താഴെ വീടുകളുള്ള ഇടവകയിലെ ഫുൾടൈം ശുശ്രൂഷകൻ : പ്രതിമാസം 3500 രൂപ നൽകണം. ആരംഭവർഷത്തിനു ശേഷം ഓരോ വർഷവും മാസശമ്പളത്തിൽ 100 രൂപായുടെ വർദ്ധനവ് നൽകണം.

സി. 51 മുതൽ 100 വരെ വീടുകളുള്ള ഇടവകയിലെ ശുശ്രൂഷകൻ : പ്രതിമാസം 4000 രൂപാ ശമ്പളം നൽകണം. ആരംഭവർഷത്തിന് ശേഷം ഓരോ വർഷവും മാസശമ്പളത്തിൽ 100 രൂപായുടെ വർദ്ധനവ് നൽകണം.

ഡി. 101 മുതൽ 200 വരെ വീടുകളുള്ള ഇടവകയിലെ ശുശ്രൂഷകൻ : പ്രതിമാസം 5000 രൂപാ ശമ്പളം നൽകണം. ആരംഭവർഷത്തിന് ശേഷം ഓരോ വർഷവും മാസശമ്പളത്തിൽ 100 രൂപായുടെ വർദ്ധനവ് നൽകണം.

ഇ. 201 മുതൽ 300 വരെ വീടുകൾ ഉള്ള ഇടവകയിലെ ശുശ്രൂഷകൻ : പ്രതിമാസം 6000 രൂപാ ശമ്പളം നൽകണം. രണ്ടാം വർഷം മുതൽ ഓരോ വർഷവും 100 രൂപായുടെ വർദ്ധനവ് നൽകണം.

എഫ്. 301 മുതൽ 500 വരെ വീടുകൾ ഉള്ള ഇടവകയിലെ ശുശ്രൂഷകൻ : പ്രതിമാസം 7000 രൂപാ ശമ്പളം നൽകണം. ആരംഭവർഷത്തിന് ശേഷം ഓരോ വർഷവും മാസശമ്പളത്തിൽ 100 രൂപാ വർദ്ധനവ് നൽകണം.

ജി. 501 മുതൽ കൂടുതൽ വീടുകൾ ഉള്ള ഇടവകയിലെ ശുശ്രൂഷകൻ : പ്രതിമാസം 8000 രൂപാ ശമ്പളം നൽകണം. ആരംഭവർഷത്തിന് ശേഷം ഓരോ വർഷവും മാസശമ്പളത്തിൽ 100 രൂപാ വർദ്ധനവ് നൽകണം.

9.3. ഈ പദ്ധതി പ്രകാരം ലഭിക്കാവുന്ന ശമ്പളത്തിൽ കൂടുതൽ വരുന്ന തുകയാണ് ഇപ്പോൾ ശമ്പളമായി ശുശ്രൂഷകന് നൽകുന്നതെങ്കിൽ ആ തുകയിൽ മാറ്റം വരുത്തേണ്ടതില്ല.

9.4. ഈ പദ്ധതി നടപ്പാക്കുമ്പോൾ ഒന്നിലധികം ശുശ്രൂഷകർ ഒരിടവകയിൽ സേവനം നടത്തുന്നുവെങ്കിൽ അവരുടെ സേവന വർഷങ്ങൾ, ഇടവകയിലെ മൊത്തം വീടുകൾ, അവരെ ഏൽപ്പിച്ചിരിക്കുന്ന ജോലികൾ ഇവയെ അടിസ്ഥാനപ്പെടുത്തി 9.2-ൽ പ്രസ്താവിച്ചിരിക്കുന്ന എ മുതൽ ജി വരെയുള്ള വിഭാഗങ്ങളിൽ ഏതെങ്കിലും ഒരു വിഭാഗത്തിൽ ഉൾപ്പെടുത്തി ഓരോ ശുശ്രൂഷകന്റെയും ശമ്പളം നിർണ്ണയിക്കേണ്ടതാണ്.

9.5. ഈ ശമ്പള പദ്ധതി ആരംഭിച്ചതിന് ശേഷം ഏതെങ്കിലും ഇടവകയിൽ പുതുതായി ഒരു ശുശ്രൂഷകനെക്കൂടി നിയമിച്ചുവെന്ന കാരണത്താൽ നേരത്തെ സേവനം നടത്തിവരുന്ന ശുശ്രൂഷകന്റെ ശമ്പളം കുറയ്ക്കുവാൻ പാടില്ല.

**Vol. 21 Issue 20**
**Augest 15**

**MALANKARA SABHA DEEPAM**
**P.B. 611, KOTTAYAM - 686001**
**Phone - 0481-2585499, Fax - 0481-2585499**

REG.No.42799/98/H6
REGISTERED No. KL/KTM/ 40/ 2015-2017

**Rs.2**

LICENCED TO POST WITHOUT PRE-PAYMENT OF POSTAGE
LIC.NO. KL/CR/KTM/WPP - 07/2015-17

## ചിരിവര ——— ജോയി കുളനട




## കുടുംബസംഗമം

ദുബായ് : സെന്റ് തോമസ് കത്തീഡ്രലിന്റെ കുടുംബസംഗമം ആഗസ്റ്റ് 18നു പരുമലയിൽവെച്ച് നടത്തപ്പെടുന്നു. ഇടവകയിൽ സേവനം അനുഷ്ഠിച്ചിട്ടുള്ള വൈദികരെയും ആദ്യകാല ഇടവകാംഗങ്ങളെയും തദവസരത്തിൽ ആദരിക്കുന്നതാണ്. ഡോ. യൂഹാനോൻ മാർ ദിമത്രെയോസ് അദ്ധ്യക്ഷത വഹിക്കുന്ന ഈ സംഗമം പ.ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യും. ഇടവക വികാരി ഫാ.ഷാജി മാത്യൂസിന്റെ നേതൃത്വത്തിലുള്ള കമ്മിറ്റി ഈ സംഗമത്തിന്റെ ക്രമീകരണങ്ങൾ ചെയ്തു വരുന്നു.

## എം. ജി. ഒ. സി. എസ്. എം. കോൺഫറൻസ്

കോട്ടയം : മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ഹൈസ്ക്കൂൾ, ഹയർ സെക്കണ്ടറി കോൺഫറൻസുകൾ 21 മുതൽ 23 വരെയും 24 മുതൽ 26 വരെയും കോട്ടയം മാർ തെയോഫിലോസ് സ്റ്റഡി സെന്ററിൽ നടത്തും. പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ പേരുകൾ രജിസ്റ്റർ ചെയ്യണം. ഫോൺ : 0481-2567338

## അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മപ്പെരുന്നാൾ

ഗോവ : അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ 92-ാം ഓർമ്മപ്പെരുന്നാൾ സെപ്റ്റംബർ 13 മുതൽ 23 വരെ പഞ്ചിം റിബന്തർ സെന്റ് മേരീസ് പള്ളിയിൽ ആഘോഷിക്കുന്നു. പെരുന്നാൾ ശുശ്രൂഷകൾക്ക് പ.ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രധാന കാർമ്മികത്വം വഹിക്കും. മെത്രാപ്പോലീത്തന്മാരായ കുറിയാക്കോസ് മാർ ക്ലീമ്മീസ്, ഗീവർഗീസ് മാർ കൂറിലോസ്, മാത്യൂസ് മാർ തേവോദോസിയോസ്, ഡോ.ജോസഫ് മാർ ദീവന്നാസിയോസ്, ഡോ.യൂഹാനോൻ മാർ ദീയസ്കോറോസ്, ഡോ. യൂഹാനോൻ മാർ ദിമത്രെയോസ്, യാക്കോബ് മാർ ഏലിയാസ്, ഡോ.ജോഷ്വാ മാർ നിക്കോദിമോസ്, ഡോ.ഗീവർഗീസ് മാർ യൂലിയോസ്, ഡോ.ഏബ്രഹാം മാർ സെറാഫിം എന്നിവർ സഹകാർമ്മികത്വം വഹിക്കുന്നതാണ്. പെരുന്നാളിനോടനുബന്ധിച്ച് ഫാ.റ്റി.ഇ.ഐസക്കിന് അൽവാറീസ് മാർ യൂലിയോസ് പുരസ്ക്കാരം നൽകി ആദരിക്കും.

## പെരുന്നാട് ബഥനി ആശ്രമത്തിൽ സംയുക്ത ഓർമ്മപ്പെരുന്നാൾ സമാപിച്ചു

പെരുന്നാട് : അലക്സിയോസ് മാർ തേവോദോസിയോസ്, യൂഹാനോൻ മാർ അത്താനാസിയോസ്, പൗലോസ് മാർ പക്കോമിയോസ് എന്നിവരുടെ സംയുക്ത ഓർമ്മപ്പെരുന്നാൾ പെരുന്നാട് ബഥനി ആശ്രമത്തിൽ പ.കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ ആഘോഷിച്ചു. ഡോ.ഗീവർഗീസ് മാർ യൂലിയോസ്, ഡോ.യൂഹാനോൻ മാർ ദീയസ്കോറോസ്, യാക്കോബ് മാർ ഏലിയാസ്, കുറിയാക്കോസ് മാർ ക്ലീമ്മീസ്, ഡോ.ജോഷ്വാ മാർ നിക്കോദിമോസ്, സഖറിയാ മാർ തെയോഫിലോസ്, അലക്സിയോസ് മാർ യൗസേബിയോസ്, സഖറിയാ മാർ അന്തോണിയോസ്, ഡോ.യൂഹാനോൻ മാർ ദിമത്രയോസ്, ഡോ.മാത്യൂസ് മാർ തീമോത്തിയോസ്, ഡോ.മാത്യൂസ് മാർ സേവേറിയോസ്, മാത്യൂസ് മാർ തേവോദോസിയോസ്, ഡോ.ഏബ്രഹാം മാർ സെറാഫിം എന്നിവർ സഹകാർമ്മികരായിരുന്നു. പെരുന്നാളിനോടനുബന്ധിച്ച് ഏർപ്പെടുത്തിയ മാർ തേവോദോസിയോസ് എക്സലന്റ്സി അവാർഡ് സാമൂഹ്യ പ്രവർത്തക ഉമാ പ്രേമന് പ.കാതോലിക്കാ ബാവാ സമർപ്പിച്ചു.

## പഴഞ്ഞി പള്ളി കത്തീഡ്രലായി ഉയർത്തി

പഴഞ്ഞി : ആയിരത്തി അഞ്ഞൂറോളം ഇടവകക്കാരുള്ള പഴഞ്ഞി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയെ പ.എപ്പിസ്കോപ്പൽ സുന്നഹദോസ് കത്തീഡ്രലായി ഉയർത്തി. സുന്നഹദോസിന്റെ തീരുമാനം പ.കാതോലിക്കാ ബാവാ പള്ളി വികാരി ഫാ.സൈമൺ വാഴപ്പിള്ളിയെ അറിയിച്ചു. കുന്നംകുളം ഭദ്രാസനത്തിന്റെ കീഴിൽ കത്തീഡ്രലായി ഉയർത്തുന്ന രണ്ടാമത്തെ പള്ളിയാണ് പഴഞ്ഞി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി. പഴഞ്ഞി പള്ളിയിൽ പട്ടമേറ്റ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമൻ തിരുമേനിയുടെ ഇരുപതാം ചരമശതാബ്ദി ആചരിക്കുമ്പോഴാണ് കത്തീഡ്രൽ പദവി തേടിയെത്തുന്നത്.

## ജോയി കുളനടയ്ക്ക് കേരളാ കാർട്ടൂൺ അക്കാദമി വിശിഷ്ടാംഗത്വം



പന്തളം : പ്രമുഖ കാർട്ടൂണിസ്റ്റ് ജോയി കുളനടയ്ക്ക് കേരളാ കാർട്ടൂൺ അക്കാദമിയുടെ വിശിഷ്ടാംഗത്വ സമർപ്പണം ആഗസ്റ്റ് 16ന് പന്തളം കുളനട ശ്രീവത്സം റസിഡന്റ്സിയിൽവെച്ച് മുഖ്യമന്ത്രി ഉമ്മൻ ചാണ്ടി നിർവ്വഹിക്കും. ആന്റോ ആന്റണി എം.പി. സമ്മേളനം ഉദ്ഘാടനം ചെയ്യും. അഡ്വ.കെ.ശിവദാസൻ നായർ എം.എൽ.എ. മെമന്റോ സമർപ്പിക്കും. സുകുമാർ പൊന്നാട അണിയിക്കും. മലയാള മനോരമ എക്സിക്യൂട്ടീവ് എഡിറ്റർ തോമസ് ജേക്കബ് മുഖ്യ പ്രഭാഷണം നടത്തും. പ്രശസ്ത ക്യാൻസർ രോഗവിദഗ്ദ്ധൻ ഡോ.വി.പി.ഗംഗാധരൻ, കുളനടഗ്രാമപഞ്ചായത്ത് പ്രസിഡന്റ് എൽസി ജോസഫ്, പ്രസന്നൻ ആനിക്കാട്, എം.എസ്. മോഹനചന്ദ്രൻ, സുധീർനാഥ് തുടങ്ങിയവർ പ്രസംഗിക്കും. കേരളാ കാർട്ടൂൺ അക്കാദമി വൈസ് ചെയർമാനായി പ്രവർത്തിച്ചിട്ടുണ്ട്. ഇപ്പോൾ കേരളാ ആനിമേഷൻ അക്കാദമി ചെയർമാനാണ്.

## യു. സി. എം. ഐക്യപ്രാർത്ഥനാ സമ്മേളനം നടത്തി

തിരുവനന്തപുരം : യുണൈറ്റഡ് ക്രിസ്ത്യൻ മൂവ്മെന്റിന്റെ നേതൃത്വത്തിൽ വിവിധ സഭകളുടെ സഹകരണത്തോടെ ഐക്യപ്രാർത്ഥനാസമ്മേളനം തിരുവനന്തപുരം തിരുമല മങ്കാട് വിൽസ് മെമ്മോറിയൽ സി.എസ്.ഐ. ദേവാലയത്തിൽ നടത്തി. ഷെവലിയാർ കോശി എം.ജോർജ് സമ്മേളനം ഉദ്ഘാടനം ചെയ്തു. ഫാ.ജോൺ അരീക്കൽ അദ്ധ്യക്ഷത വഹിച്ചു. റവ.ജോബിൻ ജോൺ, ഫാ.ഡി.തോമസ്, ഫാ.എൽദോ പോൾ മറ്റമന, റവ.എസ്.ഗ്ലാഡ്സ്റ്റൽ, പി.എം.ജോസഫ്, സി.എച്ച്.ഡിസൂസ, അഡ്വ.പി.പി.വർഗീസ്, ജെ.മോഹനകുമാർ എന്നിവർ പ്രസംഗിച്ചു.

## 35-ാം ദുക്റോനോ

(31-08-2015)



പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് തിരുമേനി

**Inserted By**
**Jacochan, Sarasu, Vinodh, Sarah**

**Printed, Published and owned by Fr. Dr. M.O. John . Printed at Udaya Offset Printers, Chungam, Kottayam - 686 001 and Published at Kottayam. Editor: Kunjumon T. Omallor**